സാഹിബ് മരണമടഞ്ഞതിനാൽ പരേതന് ലഭിച്ചുകൊണ്ടിരുന്ന പെൻഷൻ ആനുകൂല്യങ്ങളും മറ്റും തന്റെ പേർക്ക് ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി S. അപ്പാളമ്മാൾ സമർപ്പിച്ച അപേക്ഷ വെമ്പായം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. എം. മീരാസാഹിബ് 28-10-1982-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | S. അപ്പാളമ്മാൾ | ഭാര്യ | 55 |
| 2 | A. ഷരീഫാബീവി | മകൾ | 56 |
| 3 | A. സുബൈദാബീവി | " | 33 |
| 4 | M. അബ്ദുൾറഷീദ് | മകൻ | 30 |
| 5 | M. അബ്ദുൾ ഖരീം | " | 27 |
| 6 | A. ഷാഹിദാബീവി | മകൾ | 25 |
| 7 | A. നബീസാബീവി | " | 22 |
| 8 | A. ആരിഫാബീവി | മകൾ | 19 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

മേൽപ്പറഞ്ഞവരിൽ 2 മുതൽ 8 വരെ കക്ഷികൾ 1-ാം കക്ഷി പേർക്ക് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നത് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീമതി S. അപ്പാളമ്മാൾ പേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിതകാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(2)

No. B3-3209/83. 1983 മാർച്ച് 21.

നെടുമങ്ങാട് താലൂക്കിൽ തൊളിക്കോട് വില്ലേജിൽ മന്നലയത്തു തടത്തരികത്തു പുത്തൻ വീട്ടിൽ ശ്രീ. സൈനുദീൻ കുഞ്ഞ് 28-1-1983-ൽ മരണമടഞ്ഞതിനാൽ പരേതന് ലഭിച്ചുകൊണ്ടിരുന്ന മിലിട്ടറി പെൻഷനും മറ്റു ആനുകൂല്യങ്ങളും തന്റെ പേർക്ക് ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ആർ. ഉമ്മൈബാൻ സമർപ്പിച്ച അപേക്ഷ തൊളിക്കോട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ സൈനുദ്ദീൻ കുഞ്ഞ് 28-1-1983-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ആർ. ഉമ്മൈബാൻ | ഭാര്യ | 34 |
| 2 | സാജു | മകൻ | 13 |
| 3 | സാബു | " | 11 |
| 4 | സാജി | " | 8 |
| 5 | സലില | മകൾ | 3½ |
| 6 | മൈതീൻ ബീവി | മാതാവ് | 65 |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല.

മേൽപ്പറഞ്ഞവരിൽ 6-ാം കക്ഷി ഒന്നാം കക്ഷി പേർക്ക് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതു സമ്മതിച്ച് സമ്മത പത്രം തന്നിട്ടുണ്ട്. 2 മുതൽ 5 വരെ കക്ഷികൾ മൈനറുകളും ഒന്നാം കക്ഷിയുടെ പരിപൂർണ്ണ സംരക്ഷണയിലുമാണ്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീ. R. ഉമ്മൈബാൻ പേർക്കു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(3)

No. B3-1391/83. 1983 മാർച്ച് 16.

നെടുമങ്ങാട് താലൂക്കിൽ വെള്ളനാട് വില്ലേജിൽ വെള്ളനാട് മുറിയിൽ ഇടയിൽ വെള്ളൂപ്പാറ വീട്ടിൽ ശ്രീ. കെ. ഗോപാലപിള്ള മരണമടഞ്ഞതിനാൽ പരേതന് ലഭിച്ചുകൊണ്ടിരുന്ന മിലിട്ടറി പെൻഷനും മറ്റാനുകൂല്യങ്ങളും ലഭിക്കുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി J. പാറുക്കുട്ടി അമ്മ സമർപ്പിച്ച അപേക്ഷ വെള്ളനാട് വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ ശ്രീ. കെ. ഗോപാലപിള്ള 24-11-1981-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ജെ. പാറുക്കുട്ടിയമ്മ | ഭാര്യ | |
| 2 | പി. പ്രസന്നകുമാരി | മകൾ | 22 |
| 3 | ജി. രാജേന്ദ്രൻ നായർ | മകൻ | 20 |
| 4 | ജി. അനിൽ കുമാർ | " | 13 |
| 5 | ജി. അജി | " | 11 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല

മേൽപ്പറഞ്ഞവരിൽ രണ്ടും മൂന്നും കക്ഷികൾ ഒന്നാം കക്ഷിപേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതു സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്. നാലും അഞ്ചും കക്ഷികൾ മൈനറുകളും ഒന്നാം കക്ഷിയുടെ പരിപൂർണ്ണ സംരക്ഷണയിലുമാണ്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീമതി ജെ. പാറുക്കുട്ടിയമ്മ പേർക്കു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(4)

No. B3-13948/81. 1983 മാർച്ച് 15.

നെടുമങ്ങാട് താലൂക്കിൽ നെടുമങ്ങാട് വില്ലേജിൽ ഉഴിയൂർ ചിറത്തലയ്ക്കൽ വിശ്വഭവനിൽ ശ്രീമതി എസ്. ഗീതാകുമാരി മരണമടഞ്ഞതിനാൽ ടിയാൾ പേർക്ക് സ്റ്റേറ്റ് ബാങ്കിന്റെ നെടുമങ്ങാട് ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 2500 രൂപക്കുമുള്ള തുക തിരികെ എടുക്കുന്നതിലേക്ക് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതയുടെ പിതാവ് ശ്രീ. കെ. വിശ്വനാഥൻ സമർപ്പിച്ച അപേക്ഷ നെടുമങ്ങാട് കരകുളം എന്നീ വില്ലേജാഫീസർമാർ മുഖേന അവകാശവിചാരണ നടത്തിയതിൽ ശ്രീമതി എസ്. ഗീതാകുമാരി 19-1-1981-ൽ മരണമടഞ്ഞതായും പരേതയുടെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം |
|---|---|---|
| 1 | കെ. വിശ്വനാഥൻ | പിതാവ് |
| 2 | എൽ. സുമതി | മാതാവ് |
| 3 | വിശ്വംഭരൻ ചന്ദ്രൻ | ഭർത്താവ് |

മേൽപ്പറഞ്ഞവരിൽ രണ്ടും മൂന്നും കക്ഷികൾ 1-ാം കക്ഷിപേർക്ക് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നത് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീ. കെ. വിശ്വനാഥൻ പേർക്കു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(5)

No. B3-183/83. 1983 മാർച്ച് 14.

നെടുമങ്ങാട് താലൂക്കിൽ വെമ്പായം വില്ലേജിൽ നെടുവേലി മുറിയിൽ ഇന്ദിരാഭവനിൽ ശ്രീ. V. രാമൻ പിള്ള മരണമടഞ്ഞതിനാൽ പരേതൻ ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിന്റെ വെമ്പായം ശാഖയിൽ പണയം വച്ചിട്ടുള്ള 2,500 രൂപയ്ക്കുള്ള ഉരുപ്പടികൾ തിരികെ എടുക്കുന്നതിലേക്ക് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി R. രാമനമ്മ സമർപ്പിച്ച അപേക്ഷ വെമ്പായം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ ശ്രീ. V. രാമൻപിള്ള 20-11-1982-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | R. രാമന അമ്മ | ഭാര്യ | 25 |
| 2 | ശ്രീജ | മകൾ | 4 |
| 3 | ശ്രീജിത്ത് | മകൻ | 3 |
| 4 | വേലായുധക്കുറുപ്പ് | പിതാവ് | 75 |
| 5 | ഭാർഗ്ഗവി അമ്മ | മാതാവ് | 69 |

മേൽപ്പറഞ്ഞവരിൽ നാലും അഞ്ചും കക്ഷികൾ ഒന്നാം കക്ഷി പേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതു സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്. രണ്ടും മൂന്നും കക്ഷികൾ മൈനറുകളും ഒന്നാം കക്ഷിയുടെ പരിപൂർണ്ണ സംരക്ഷണയിലുമാണ്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീമതി R. രാമനമ്മ പേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, നെടുമങ്ങാട്.

ജി. സോമൻ ആശാരി, തഹസീൽദാർ.

## Chirayinkil Taluk

പരസ്യം

B6-33/83. 1983 മാർച്ച് 22.

അഴൂർ വില്ലേജിൽ ചിലമ്പിൽ മുറിയിൽ കൃഷ്ണ വിലാസത്തു വീട്ടിൽ ശ്രീമതി ബി. സരസമ്മ അന്തരിച്ചുപോയതി എന്നും, പരേത സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പെരുങ്കുഴി ശാഖയിൽ 2,500 രൂപയ്ക്ക് താഴെ മാത്രം വരുന്ന തുകയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരികെയെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു വിവരിച്ച് പരേതയുടെ മകൾ ടിയിൽ ശ്രീമതി എസ്. വസന്ത അമ്മ ബോധിപ്പിച്ച അപേക്ഷ, അഴൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീമതി ബി. സരസമ്മ 3-10-1980-ൽ മരണപ്പെട്ടുപോയതായും പരേത ടി ബാങ്കിൽ പണയംവച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരികെയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതയുടെ ഭർത്താവ് (1) ശ്രീ. കെ. രാഘവൻപിള്ളയും, സന്താനങ്ങളായ (2) എസ്. വസന്ത അമ്മ (34 വയസ്സ്), (3) എം. വിക്രമൻ നായർ (26 വയസ്സ്) എന്നിവരും മാത്രമാണെന്നും മറ്റ് അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും ഒന്നും മൂന്നും കക്ഷികൾ അവരുടെ അവകാശം രണ്ടാം കക്ഷി പേരിൽ ഒഴിഞ്ഞുകൊണ്ട് രേഖാമൂലം രേഖപ്പെടുത്തിയിരിക്കുന്നതിനാലും, പരേത ടി ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരികെയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതയുടെ മകൾ ശ്രീമതി എസ്. വസന്ത അമ്മ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പറ്റി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

ചിറയിൻകീഴ്, ആറ്റിങ്ങൽ.

എൻ. വാസുദേവൻ, തഹസീൽദാർ.

# QUILON DISTRICT

## NOTIFICATIONS

(1)

L6. Pdl-145/3-82. *25th February* 1983.

As provided in Section 43 of K. L. R. Act and Rule 40 of the K.L.R. Act 1964, it has been prepared to publish prices of commodities shown in the schedule appended herewith as the average market price prevailing in the Taluk Headquarteres in the District for the period from 1-1-1982 to 31-3-1982. Objections, if any in this regard to the proposed prices should be sent in writing to the District Collector, Quilon within 2 weeks from the date of this notice. Objections not received within the period will not be considered.

| Sl. No. | Name of Taluk | Paddy exact weight or measures adopted to the specified in quintal. | Coconut with husk for 1000 | Coconut without husk for 1000 | Arecanut per 100 | Pepper | Ground-nut | Tapioca | Cashewnut in Kg. | Sugarcane in metric weights or measures per tonne |
|---|---|---|---|---|---|---|---|---|---|---|
| | | | | | | In metric weights or measures in local weights or measures; Exact weight or measures adopted to be specified in quintal | | | | |
| (1) | (2) | (3) | (4) | (5) | (6) | (7) | (8) | (9) | (10) | (11) |
| | | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. |
| 1. | Quilon | 230.00 | 1200.00 | 1050.00 | 7.00 | 1500.00 | .. | 60.00 | 6.20 | .. |
| 2. | Karunagappally | 170.00 | 1170.00 | 1030.00 | 8.00 | .. | .. | 60.00 | .. | .. |
| 3. | Kottarakkara | 185.00 | 1070.00 | 1000.00 | 8.30 | 1275.00 | .. | 44.00 | 6.20 | .. |
| 4. | Kunnathur | 185.00 | 1310.00 | 1240.00 | 9.75 | 1150.00 | .. | 65.00 | .. | .. |
| 5. | Pathanapuram | 158.00 | 1083.00 | 1035.00 | 7.24 | 1300.00 | .. | 128.00 (Dry) | 6.70 | .. |
| 6. | Pathanamthitta | 168.00 | 1200.00 | 1120.00 | 6.10 | 1175.00 | .. | 62.50 | 6.95 | 175.00 |

(2)

4th January 1983.

No. Pdl. 413/6-82.

As provided in Section 43 of K. L. R. Act and Rule 40 of the K. L.R. Act, 1964 it has been prepared to publish prices of commodities shown in the schedule appended herewith as the average market price prevailing in the Taluk Headquarters in this District for the period from 1-4-1982 to 30-6-1982. Objections, if any in this regard to the proposed prices should be sent in writing to the District Collector, Quilon, within 2 weeks from the date of this notice. Objections not received within the period will not be considered.

| Sl. No. | Name of Taluk | Paddy exact weight or measures adopted to be specified in quintal | Coconut with husk for 1000 | Coconut without husk for 1000 | Arecanut per 100 | Pepper | Groundnuts | Tapioca | Cashewnut in Kg. | Sugarcane in metric weights or measures per tonne |
|---|---|---|---|---|---|---|---|---|---|---|
| | | | | | | In metric weights or measures in local weights or measures; Exact weight or measures adopted to be specified in quintal | | | | |
| (1) | (2) | (3) | (4) | (5) | (6) | (7) | (8) | (9) | (10) | (11) |
| | | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. |
| 1. | Quilon | 230.00 | 1280.00 | 1100.00 | 9.00 | 1500.00 | .. | 70.00 | 6.00 | .. |
| 2. | Karunagappally | 170.00 | 1298.00 | 1156.00 | 15.00 | .. | .. | 60.00 | .. | .. |
| 3. | Kottarakkara | 186.85 | 1077.00 | 1016.00 | 9.15 | 1115.00 | .. | 46.35 | 5.86 | .. |
| 4. | Kunnathur | 185.00 | 1242.00 | 1190.00 | 12.55 | 1150.00 | .. | 84.00 | .. | .. |
| 5. | Pathanapuram | 163.00 | 1177.00 | 1041.00 | 8.80 | 1336.00 | .. | 130.00(dry) | 6.70 | .. |
| 6. | Pathanamthitta | 191.00 | 1270.00 | 1190.00 | 7.85 | 1210.00 | .. | 63.00 | 6.13 | .. |

(3)

25th February 1983.

L6. 145/12-82.

As provided in section 43 of the K.L.R. Act and Rule 40 of the K.L.R. Act 1964 it has been prepared to publish prices of Commodities shown in the Schedule appended herewith as the average marked price prevailing in the Taluk head quarters in this District for the period from 31-10-1982 to 31-12-1982. Objections if any in this regard to the proposed prices should be sent in writing to the District Collector within 2 weeks from the date of this notice. Objections not received within the period will not be considered.

| Sl. No. | Name of Taluk | Paddy exact weight or measures adopted to be specified in Quintal. | Coconut with husk for 1000 | Coconut without husk for 1000 | Arecanut per 100 | Pepper | Groundnut | Tapioca | Cashewnut in Kilogram | Sugarcane in metric weight or measures per tonne |
|---|---|---|---|---|---|---|---|---|---|---|
| | | | | | | In metric weight or measures in local weight or measures; Exact weight or measures adopted to be specified in quintal | | | | |
| (1) | (2) | (3) | (4) | (5) | (6) | (7) | (8) | (9) | (10) | (11) |
| | | Rs. | Rs. | Rs. | Rs. | Rs. | | Rs. | Rs. | Rs. |
| 1. | Quilon | 227 | 1590 | 1450 | 7.00 | 900 | .. | 50.00 | 5.80 | .. |
| 2. | Karunagappally | 180 | 1520 | 1320 | 7.00 | .. | .. | 53.00 | .. | .. |
| 3. | Kottarakkara | 199 | 1450 | 1400 | 6.70 | 1140 | .. | 50.00 | 4.50 | .. |
| 4. | Kunnathur | 199 | 1360 | 1310 | 13.60 | .. | .. | 70.00 | .. | .. |
| 5. | Pathanapuram | 166 | 1270 | 1177 | .. | 1145 | .. | 159.00 (dry) | .. | .. |
| 6. | Pathanamthitta | 191 | 1670 | 1590 | 12.00 | 1225 | .. | 67.00 | .. | 200.00 |

Quilon.

(Sd.)
*District Collector.*

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

സി2-3128/83. 1983 മാർച്ച് 3.

കൊല്ലം താലൂക്കിൽ കൊററംകര വില്ലേജിൽ പെരുംപുഴ ചേരിയിൽ ചെക്കാലേയിൽ വീട്ടിൽ താമസിച്ച് കുണ്ടറ ഏഷ്യൻ ഇലക്ട്രിക് കമ്പനിയിൽ ജോലിചെയ്തു വരവെ മരണമടഞ്ഞ ശ്രീമതി നിലമ്മയ്ക്ക് പ്രോവിഡന്റ് ഫണ്ട് ഇനത്തിൽ ലഭിക്കുവാനുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുവാനായി ഒരു അവകാശ സർട്ടിഫിക്കററ് ലഭിക്കണമെന്നു കാണിച്ച് ടി വീട്ടിൽ ശ്രീ. കുഞ്ഞുകുഞ്ഞു ബോധിപ്പിച്ചുവന്ന അപേക്ഷ കൊററംകര വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൻ പ്രകാരം ശ്രീമതി നിലമ്മ 22-7-1978-ൽ മരണമടഞ്ഞതായും ടിയാംക്ക് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതയുമായുള്ള ബന്ധം |
|---|---|---|
| 1 | കുഞ്ഞുകുഞ്ഞു | സഹോദരൻ |
| 2 | കുറുമ്പ | സഹോദരി |
| 3 | ജപ്പി | ,, |
| 4 | പൊടിയമ്മ | ,, |

പരേത അവിവാഹിതയായിരുന്നു. മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ട്, മൂന്ന്, നാല് കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരനു ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതയ്ക്കു ലഭിക്കുവാനുള്ള ടി ആനുകൂല്യങ്ങൾ വാങ്ങാനുള്ള ഏകാവകാശി ഒന്നാം പേരുകാരനായ ശ്രീ. കുഞ്ഞുകുഞ്ഞു മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(ഒപ്പ്)
തഹശീൽദാർ,

കൊല്ലം.

## Kottarakkara Taluk

പരസ്യം

എ10-3023/83. 1983 മാർച്ച് 16.

കൊട്ടാരക്കര താലൂക്കിൽ കൊട്ടാരക്കര വില്ലേജിൽ കൊല്ലനഴികത്തു നിന്നും തെക്കതിൽ വീട്ടിൽ ശ്രീ. ഡി. ജോൺ 6-1-1983-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതന്റെ പേരിൽ കൊട്ടാരക്കര സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂർ ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 2368 രൂപ വാങ്ങിച്ചെടുക്കുന്നതിനു വേണ്ടി ഒരു നിയമാനുസൃത അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി മറിയാമ്മ ജോൺ കൊട്ടാരക്കര തഹശീൽദാർ സമക്ഷം ബോധിപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേര് പറയുന്നവർ മാത്രമാണെന്ന് കാണുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മറിയാമ്മ ജോൺ | ഭാര്യ | |
| 2 | ശോശാമ്മ | മാതാവ് | |
| 3 | സൂസൻ ജോൺ | മകൾ | |
| 4 | ജേക്കബ് ജോൺ | മകൻ | |
| 5 | മിനി ജോൺ | മകൾ | |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മേൽപ്പറഞ്ഞവരിൽ 2-ാം കക്ഷി അവർക്കുള്ള അവകാശം 1-ാം കക്ഷിയും പരേതന്റെ ഭാര്യയുമായ ടി വീട്ടിൽ ശ്രീമതി മറിയാമ്മ ജോണിന് ഒഴിഞ്ഞു കൊടുത്ത് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതാണ്. 3 മുതൽ 5 വരെ കക്ഷികൾ മൈനറും ഒന്നാം കക്ഷിയുടെ പരിപൂർണ്ണ സംരക്ഷണയിലുമാണ്. ആയതിനാൽ പരേതന്റെ പേരിലുള്ള ബാങ്ക് നിക്ഷേപം 2368 രൂപ വാങ്ങിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ടി വീട്ടിൽ ശ്രീമതി മറിയാമ്മ ജോൺ മാത്രമാണെന്നു കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് പരസ്യം കേരള ഗസററിൽ പ്രസിദ്ധം ചെയ്ത് മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, പി. കേശവപ്പിള്ള,
കൊട്ടാരക്കര. തഹശീൽദാർ.

## Pathanapuram Taluk

പത്തനാപുരം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

No. C2-2325/83. 1983 മാർച്ച് 10.

പത്തനാപുരം താലൂക്കിൽ കുളത്തൂപ്പുഴ വില്ലേജിൽ എച്ച് 9/3 ചെമ്പനക്കോണം കോളനിയിൽ ലക്ഷ്മണൻ കുളത്തൂപ്പുഴ റിഹാബിലിറേറഷൻ റബ്ബർ പ്ലാന്റേഷനിൽ ജോലി നോക്കി വരവേ 27-1-1982-ൽ മരിച്ചുപോയതായും പരേതന് പ്ലാന്റേഷനിൽ നിന്നും കിട്ടുവാനുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക തിരിച്ചു കിട്ടുന്നതിന് അവകാശ സർട്ടിഫിക്കററു കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി അംബേശരി സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | അംബേശരി | ഭാര്യ | 18 |
| 2 | പ്രഭാകരൻ | മകൻ | 2 |
| 3 | സതൃപ്രകാശ് | മകൻ | 1 |
| 4 | ശാഞ്ചല | മാതാവ് | |

4-ാം അവകാശി അവർക്കുള്ള അവകാശം അപേക്ഷക പേരിൽ കൊടുക്കുന്നതിനു രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. 2, 3 എന്നി അവകാശികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിലുമാണ്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി അംബേശരി പരേതന്റെ അവകാശിയാണെന്നു കാണിച്ചു ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയതു ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളേണ്ടതാണ്. തപാൽ മാർഗ്ഗം കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

No. C2-2617/83. 1983 മാർച്ച് 10.

പത്തനാപുരം താലൂക്കിൽ കുളത്തൂപ്പുഴ വില്ലേജിൽ പണയിൽ കരുതി കൂട്ടിൽ വീട്ടിൽ അയ്യപ്പൻ 14-9-1982-ൽ മരിച്ചുപോയതായും പരേതൻ എടുത്തിട്ടുള്ള ഭവന നിർമ്മാണ ഗ്രാന്റിൽ ബാക്കി കിട്ടുവാനുള്ള 1,200 രൂപാ കിട്ടുന്നതിന് പരേതന്റെ മകൻ സമർപ്പിച്ച അപേക്ഷയിൻമേൽ കുളത്തൂപ്പുഴ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| | പാർവ്വതി | ഭാര്യ | 60 |
| 2 | ശങ്കു | മകൻ | 45 |
| 3 | ഗോപാലൻ | ,, | 43 |
| 4 | അംബുജാക്ഷി | മകൾ | 42 |
| 5 | രാജമ്മ | മകൾ | 40 |
| 6 | മാധവൻ | മകൻ | 38 |
| 7 | ലക്ഷ്മി | മകൾ | 36 |
| 8 | പത്മിനി | ,, | 34 |
| 9 | ഭാരതി | ,, | 32 |
| 10 | മണി | മകൻ | 20 |

1 മുതൽ 9 വരെ പേരുകാർ അവർക്കുള്ള അവകാശം അപേക്ഷകന് കൊടുക്കുന്നതിനു രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകനും പരേതന്റെ മകനുമായ ശ്രീ. മണി പരേതന് കിട്ടുവാനുള്ള തുകയ്ക്ക് അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയതു ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞു. തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

No. C2-2086/83. 1983 മാർച്ച് 10.

പത്തനാപുരം താലൂക്കിൽ കുളത്തൂപ്പുഴ വില്ലേജിൽ 9 B. H/2. കല്ലുവെച്ച കോളനിയിൽ മുനിയമ്മ (നമ്പർ 292) റീഹാബിലിറേറഷൻ റബ്ബർ പ്ലാന്റേഷനിൽ ജോലിനോക്കി വരവേ 21-11-1982-ൽ മരിച്ചുപോയതായും പരേതയ്ക്ക് പ്ലാന്റേഷനിൽ നിന്നും കിട്ടുവാനുള്ള ശമ്പള കുടിശികയും മററാനുകൂല്യങ്ങളും ഇനത്തിൽ 2,500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതയുടെ സഹോദരൻ പി. മക്കാളി സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെപറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | പി. മക്കാളി | സഹോദരൻ | 49 |
| 2 | മൂസരി | പിതാവ് | 85 |
| 3 | പെരുമായി | മാതാവ് | 70 |
| 4 | മരുതവീരൻ | മകൻ | 12 |

2, 3 എന്നീ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷകന് കൊടുക്കുന്നതിനു രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. 4-ാം അവകാശി മൈനറും അപേക്ഷകന്റെ സംരക്ഷണയിലുമാണ്. ആയതിനാൽ അപേക്ഷകനും പരേതയുടെ സഹോദരനുമായ ശ്രീ. പി. മക്കാളി അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞു. തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, എം. ജോർജ് ഇട്ടൂപ്പ്,
പത്തനാപുരം. തഹശീൽദാർ.

## Pathanamthitta Taluk

പരസ്യം

ബി6-6430/81. 1983 ജനുവരി 31.

പത്തനംതിട്ട താലൂക്കിൽ കോന്നി വില്ലേജിൽ അരുവാപ്പുലം കരയിൽ വേണിവിലാസം ബംഗ്ലാവിൽ കൃഷ്ണൻ മൈത്രൻ 24-9-1980-ൽ മരിച്ചുപോയി എന്നും ടിയാളിന്റെ പേരിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന മരസ്കിൽ ലൈസൻസ് തന്റെ പേരിലാക്കി കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ശാലിനി ബോധിപ്പിച്ച അപേക്ഷ കോന്നി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരുവിവരം പറയുന്നവർ ആണെന്നു അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനു മായുള്ള ബന്ധം |
|---|---|---|
| 1 | ശാലിനി | ഭാര്യ |
| 2 | ജയശ്രീ | മകൾ |
| 3 | രാജശ്രീ | ,, |
| 4 | ശ്രീകുമാർ | മകൻ |
| 5 | തങ്കം | മകൾ |
| 6 | മായ | ,, |

മേഷർ മക്കൾ മൂന്നു പേരും (2 മുതൽ 4 വരെ പേരുകാർ) മേൽപറഞ്ഞ ലൈസൻസ് പരേതന്റെ ഭാര്യയും ശേഷം പേരുകാരുടെ മാതാവുമായ ശ്രീമതി ശാലിനിയുടെ പേരിൽ മാററി കിട്ടുന്നതിനു സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. പരേതന്റെ മാതാപിതാക്കൾ മരിച്ചുപോയിട്ടുള്ളതാണ്. അഞ്ചും ആറും പേരുകാർ മൈനറാണ്. മൈനറിന്റെ സംരക്ഷണം മാതാവിനാകയാൽ മേൽപറഞ്ഞ ലൈസൻസ് പേരിലാക്കുന്നതിനുള്ള അവകാശസർട്ടിഫിക്കററ് ശ്രീമതി ശാലിനി പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

താലൂക്കാഫീസ്, (ഒപ്പ്)
പത്തനംതിട്ട. തഹശീൽദാർ.

## ALLEPPEY DISTRICT

## Karthigappally Taluk

പരസ്യം

(1)

No. 71/82. 1983 ഫെബ്രുവരി 24.

കാർത്തികപ്പള്ളി താലൂക്കിൽ കീരിക്കാട്ടു വില്ലേജിൽ കണ്ണമ്പള്ളി ഭാഗം മുറിയിൽ കൊല്ലശ്ശേരിൽ തെക്കതിൽ കെ. കൗസല്യ തന്റെ ഭർത്താവ് ടിയിൽ കെ. ഗോപാലൻ 14-11-1982-ൽ മരിച്ചുപോയി എന്നും പരേതന് മിലിട്ടറി പെൻഷൻ കുടിശിക ഇനത്തിൽ 350 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കീരിക്കാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ. ഗോപാലൻ 14-11-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ കൗസല്യ മക്കൾ ഇന്ദിര, പ്രഥ്വിരാജ്, ഉഷാകുമാരി, സീതാലക്ഷ്മി, മൈനറുകൾ ശ്രീകുമാർ, ശൈലജ ഗോപാലൻ എന്നീ ഏഴുപേരിൽ മൈനർ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ പെൻഷൻ കുടിശിഖ വാങ്ങുന്നതിന് അവകാശികൾ മൈനർകൾക്കുവേണ്ടിയും സ്വന്തനിലയിലും ഭാര്യ കൗസല്യ, ഇന്ദിര, പ്രഥ്വിരാജ്, ഉഷാകുമാരി, സീതാലക്ഷ്മി എന്നീ അഞ്ചുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ എസ്. സി 3/83. 1983 മാർച്ച് 15.

കാർത്തികപ്പള്ളി താലൂക്കിൽ പത്തിയൂർ വില്ലേജിൽ പത്തിയൂർ കിഴക്കും മുറിയിൽ കുറ്റിക്കുളത്തു വീട്ടിൽ എൻ. രോഹിണിപിള്ള തന്റെ ഭർത്താവ് ടിയിൽ സി. എൻ. രാമകൃഷ്ണപിള്ള 12-12-1982-ൽ മരിച്ചുപോയി എന്നും പരേതന് വിദ്യാഭ്യാസ വകുപ്പിൽ നിന്നും 2,500 രൂപയിൽ താഴെയുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ പത്തിയൂർ വില്ലേജ് ആഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി സി. എൻ. രാമകൃഷ്ണപിള്ള 12-12-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ എൻ. രോഹിണിപിള്ള മക്കൾ മൈനറുകൾ കെ. രാജൻ, ആർ. രാഗിണി, ആർ. രാജേഷ്, മാതാവ് പി. കുട്ടിയമ്മ എന്ന അഞ്ചു പേരിൽ മാതാവ് പി. കുട്ടിയമ്മയുടെ അവകാശം രേഖാമൂലം ഒഴിഞ്ഞ് എൻ. രോഹിണിപിള്ളയ്ക്ക് കൊടുത്തിരിക്കുന്നു. മൈനർ മക്കൾ രോഹിണിപിള്ളയുടെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശി ഭാര്യ എൻ. രോഹിണിപിള്ള മാത്രമാണെന്നും കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ബോധിപ്പിക്കുന്നതിനുവേണ്ടി ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ, എസ്. സി. 72/82. 1983 ഫെബ്രുവരി 26.

കാർത്തികപ്പള്ളി താലൂക്കിൽ ചെപ്പാട് വില്ലേജിൽ ചെപ്പാട് കിഴക്കും മുറിയിൽ തെക്കേയ്ക്കൽ വീട്ടിൽ എസ്. രാജമ്മ തന്റെ ഭർത്താവ് ടിയിൽ എ. ജി. സഹദേവൻ പിള്ള മിലിട്ടറി സർവ്വീസിൽ നിന്നും പെൻഷൻ വാങ്ങി വരവെ 5-12-1982-ൽ മരിച്ചുപോയി എന്നും പരേതന് പെൻഷൻ കുടിശികയിനത്തിൽ 136 രൂപ 50 പൈസ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ചെപ്പാട് വില്ലേജ് ആഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എ. ജി. സഹദേവൻപിള്ള 5-12-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ എസ്. രാജമ്മ മക്കൾ രാജശേഖരൻ നായർ, ശിവദാസി എന്നി മൂന്നുപേർ മാത്രമേയുള്ളു എന്നും മക്കൾ രണ്ടു പേരും അവരുടെ അവകാശം രേഖാമൂലം മാതാവിന് ഒഴിഞ്ഞു കൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശി ഭാര്യ എസ്. രാജമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(4)

നമ്പർ 74/82. 1983 ഫെബ്രുവരി 26.

കാർത്തികപ്പള്ളി താലൂക്കിൽ ചിങ്ങോലി വില്ലേജിൽ ആയിക്കാട്ടു മൂല മുറിയിൽ അമ്പേരത്തു വീട്ടിൽ പി. രാധമ്മ തന്റെ ഭർത്താവ് ഇ. എൻ. ബാലകൃഷ്ണപിള്ള 25-3-1981-ൽ മരിച്ചുപോയി എന്നും പരേതന് പെൻഷൻ കുടിശികയിനത്തിൽ 1,300 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ചിങ്ങോലി വില്ലേജ് ആഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ഇ. എൻ. ബാലകൃഷ്ണപിള്ള 25-3-1981-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ പി. രാധമ്മ മക്കൾ മൈനറുകൾ വിജയകുമാർ, വിനയകുമാർ, വിനോദ് കുമാർ മാതാവ് നാണിക്കുട്ടിപിള്ള എന്നി നാലുപേർ മാത്രമേയുള്ളു എന്നും മൈനർ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ പെൻഷൻ കുടിശിക വാങ്ങുന്നതിന് അവകാശികൾ മേൽപറഞ്ഞ മൈനറുകൾക്കുവേണ്ടിയും സ്വന്തം നിലയിലും ഭാര്യ പി. രാധമ്മ മാതാവ് നാണിക്കുട്ടിപിള്ള എന്നി രണ്ടു പേർ മാത്രമാണെന്നും കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(ഒപ്പ്)

കാർത്തികപ്പള്ളി. തഹശീൽദാർ.

---

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ. സി3-1514/83. 1983 ഫെബ്രുവരി 19.

അമ്പലപ്പുഴ താലൂക്കിൽ പുറക്കാട് വില്ലേജിൽ, ടി മുറിയിൽ പ്രസാമ്പിക്കടവിൽ വീട്ടിൽ ശ്രീമതി പാത്തുമ്മക്കുഞ്ഞ്, തന്റെ ഭർത്താവായ പരീതുകുഞ്ഞ് മകൻ കൊച്ചുകുഞ്ഞ് 9-10-1981-ൽ മരിച്ചുപോയി എന്നും പരേതൻ അമ്പലപ്പുഴ സ്റ്റേറ്റ് ബാങ്കിൽ പണയം വെച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെപ്പെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുറക്കാട് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ പരീതുകുഞ്ഞ് മകൻ കൊച്ചുകുഞ്ഞ് 9-10-1981-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പേരു പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ് |
|---|---|---|---|
| 1 | പാത്തുമ്മാക്കുഞ്ഞ് | ഭാര്യ | |
| | മക്കൾ | | |
| 2 | കദീജ | | 35 |
| 3 | ലൈല | | 25 |
| 4 | ഉമ്മുൽ°ലൈല ഉമ്മ | | 30 |
| 5 | ആബിദ | | 22 |
| 6 | അഷ്റഫ് | | 21 |

ടി അവകാശികളിൽ 2 മുതൽ 6 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം മാതാവായ പാത്തുമ്മക്കുഞ്ഞ് പേരിൽ ഒഴിഞ്ഞു കൊടുത്തു സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതിനാൽ അപ്രകാരം ടി ആൾ പേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ടു ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

സി3-1535/83. 1983 ഫെബ്രുവരി 21.

അമ്പലപ്പുഴ താലൂക്കിൽ, മാരാരിക്കുളം തെക്ക് വില്ലേജിൽ കാട്ടൂര് മുറിയിൽ പൈലറ്റു വെളിയിൽ

(1) വാസു ആശാരി (70 വയസ്സ്), (2) കല്യാണി (58 വയസ്സ്), (3) രമണ (37 വയസ്സ്) (4) സരസമ്മ (33 വയസ്സ്), (5) ജനാർദ്ദനൻ (29 വയസ്സ്) (6) മധു (19 വയസ്സ്), എന്നിവർ ചേർന്നു 1-ഉം 2-ഉം പേരുകാരുടെ മകനും 3 മുതൽ 6 വരെ പേരുകാരുടെ സഹോദരനുമായ കണ്ണൻ എന്നു വിളിച്ചു വരുന്ന മാധവനാശാരി 19-11-1981-ൽ മരിച്ചുപോയി എന്നും പരേതൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ മുഹമ്മ ശാഖയിൽ പണയം വെച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററു നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ മാരാരിക്കുളം തെക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും പരേതന്റെ അനന്തിരാവകാശികളായി മേൽപ്പറഞ്ഞ ആളുകളാണ് ഉള്ളതെന്നും അറിയുന്നു. ടി അവകാശികളിൽ 4-ാം പേരുകാരിയായ സരസമ്മ പേരിൽ ടി സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് നൽകുന്നതിന് സമ്മതിച്ച് മററവകാശികളെല്ലാവരും മൊഴി നൽകിയിട്ടുള്ളതിനാൽ ടിയാാൾ പേരിൽ അവകാശ സർട്ടിഫിക്കററു നൽകുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ടു ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി3-1963/83. 1983 മാർച്ച് 2.

അമ്പലപ്പുഴ താലൂക്കിൽ പുറക്കാട് വില്ലേജിൽ തോട്ടപ്പള്ളി മുറിയിൽ മാവിന്നായിൽ വീട്ടിൽ ശ്രീമതി കെ. ശാരദാമ്മ തന്റെ ഭർത്താവായ എ. കെ. ഗോവിന്ദൻ 24-11-1977-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താനും മക്കളുമാണുള്ളതെന്നും കാണിച്ച് സർട്ടിഫിക്കററ് നൽകുന്നതിനുവേണ്ടി ബോധിപ്പിച്ച അപേക്ഷ പുറക്കാട് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ എ. കെ. ഗോവിന്ദൻ 24-11-1977-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കെ. ശാരദാമ്മ | ഭാര്യ | 60 |
| 2 | സുധാകരൻ | മകൻ | 34 |
| 3 | സുധീന്ദ്രലാൽ | ,, | 26 |
| 4 | ബാലചന്ദ്രലാൽ | ,, | 24 |
| 5 | സുമിത്രലാൽ | മകൾ | 22 |
| 6 | ഊർമ്മിളക്കുഞ്ഞമ്മ | ,, | 29 |

ടി ആളുകളാണ് പരേതനായ എ. കെ. ഗോവിന്ദന്റെ അനന്തരാവകാശികൾ എന്നു കാണിച്ച് സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും അയക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(4)

നമ്പർ സി3-2019/83. 1983 മാർച്ച് 8.

അമ്പലപ്പുഴ താലൂക്കിൽ, ആര്യാട് തെക്ക് വില്ലേജിൽ, നീലിവേലി വീട്ടിൽ ശ്രീ. എൻ.കെ. ഭാർഗ്ഗവൻ തന്റെ മകൾ എൻ. ബി. ലളിത കോഴിക്കോട് മെഡിക്കൽ കോളേജ് ആശുപത്രിയിൽ സ്റ്റാഫ് നേഴ്സായി ജോലി നോക്കി വരവെ 2-2-1983-ൽ മരിച്ചുപോയി എന്നും ടിയാളുടെ പേരിൽ ഗവൺമെൻറിൽ നിന്നും ലഭിക്കുവാനുള്ള ആനുകൂല്യങ്ങൾ കൈപ്പററുന്നതിനുള്ള അവകാശസർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പ്രകാരം ആര്യാട് തെക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ അപേക്ഷകന്റെ മകളായ എൻ. ബി. ലളിത 2-2-1983-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണ് ഉള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എൻ. കെ. ഭാർഗ്ഗവൻ | പിതാവ് | 58 |
| 2 | പത്മാവതി | മാതാവ് | 47 |
| 3 | എൻ. ബി. സതീശൻ | സഹോദരൻ | 26 |
| 4 | എൻ. ബി. സതീഷ് ബാബു | ,, | 20 |
| 5 | എൻ. ബി. സതീഷ്കുമാർ | ,, | 10 |

ടി അവകാശികളിൽ 2 മുതൽ 4 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം 1-ാം പേരുകാരനായ എൻ. കെ. ഭാർഗ്ഗവൻ പേരിൽ ഒഴിഞ്ഞു കൊടുത്ത് സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതും 5-ാം പേരുകാരനായ സതീഷ് കുമാർ മൈനറായതിനാലും പിതാവായ ഭാർഗ്ഗവന്റെ പരിപൂർണ്ണ സംരക്ഷണത്തിൽ കഴിയുന്നതിനാലും ടിയാൾ പേരിൽ അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

അമ്പലപ്പുഴ, എ. കെ. രാജൻ,
ആലപ്പുഴ. തഹശീൽദാർ.

## Shertallai Taluk

പരസ്യം

(1)

എ6-3068/83. 1983 ഫെബ്രുവരി 26.

ചേർത്തല താലൂക്കിൽ തുറവൂർ തെക്ക് വില്ലേജിൽ പടിഞ്ഞാററുംകര തെക്കുംമുറിയിൽ വട്ടക്കാട്ടുഴത്ത് ശ്രീ. ഡി. കെ. ദാമോദര കർത്താവ് 23-6-1982-ൽ മരിച്ചുപോയി എന്നും ടിയാന് കിട്ടാനുണ്ടായിരുന്ന പെൻഷൻ കുടിശ്ശിക ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി ഗൗരിക്കുഞ്ഞമ്മ സമർപ്പിച്ച പരാതിയിൻമേൽ തുറവൂർ തെക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ ടി ഡി. കെ. ദാമോദര കർത്താവ് 23-6-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ അനന്തിരാവകാശികൾ താഴെ പറയുന്നവരാണെന്നും റിപ്പോർട്ട് ലഭിച്ചിരിക്കുന്നു.

| ക്രമ നമ്പർ | പേര് | ശ്രീ. ഡി. കെ. ദാമോദര കർത്താവുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ഗൗരിക്കുഞ്ഞമ്മ | ഭാര്യ | 75 |
| 2 | ചന്ദ്രിക കുഞ്ഞമ്മ | മകൾ | 48 |
| 3 | കനകം | ,, | 46 |
| 4 | രത്നകുമാരി | ,, | 44 |
| 5 | ഗോപിനാഥ കർത്താവ് | മകൻ | 42 |
| 6 | രാമചന്ദ്ര കർത്താവ് | ,, | 35 |

ടി ഡി. കെ. ദാമോദര കർത്താവിന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും റിപ്പോർട്ട് ലഭിച്ചിട്ടുണ്ട്. ടിയാന് ലഭിക്കുവാനുള്ള പെൻഷൻ കുടിശ്ശികയുടെ പൂർണ്ണ അവകാശം ഇതിൽ മേൽ ഒന്നാം പേരുകാരിയും 2 മുതൽ 6 വരെ പേരുകാരുടെ മാതാവുമായ ശ്രീമതി ഗൗരിക്കുഞ്ഞമ്മയ്ക്ക് നൽകുന്നതിന് പൂർണ്ണ സമ്മതമാണെന്നു മേൽ രണ്ടു മുതൽ ആറുവരെ പേരുകാർ രേഖാമൂലം അറിയിച്ചിട്ടുണ്ട്. ടി ഡി. കെ. ദാമോദരകർത്താവ് 23-6-1982-ൽ മരിച്ചുപോയതാണ് എന്ന് തുറവൂർ പഞ്ചായത്തിൽ നിന്നും നൽകിയിരിക്കുന്ന മരണ സർട്ടിഫിക്കററിലും പറഞ്ഞിട്ടുണ്ട്.

അതിനാൽ പരേതനായ ശ്രീ. ഡി. കെ. ദാമോദര കർത്താവിന് പെൻഷൻ കുടിശ്ശികയിനത്തിൽ ലഭിക്കേണ്ട തുകയ്ക്ക് ടിയാന്റെ ഭാര്യയും ടി വിലാസക്കാരിയുമായ ശ്രീമതി ഗൗരിക്കുഞ്ഞമ്മയാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ വന്നു 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം അറിയിക്കേണ്ടതാണ്. കാലാവധിക്ക് ശേഷമോ തപാലിലോ വരുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

എ6-3066/83. 1983 ഫെബ്രുവരി 26.

ചേർത്തല താലൂക്കിൽ തുറവൂർ വടക്ക് വില്ലേജിൽ എഴുപുന്ന തെക്ക് വെളിയിൽ ജോസഫ് ഒരു എക്സ് സർവ്വീസ്കാരനായിരുന്നുവെന്നും ടിയാൻ 20-9-1982-ൽ മരിച്ചുപോയെന്നും ടിയാന് പെൻഷൻ ഇനത്തിൽ കിട്ടേണ്ട കുടിശ്ശികക്ക് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി മറിയാമ്മ ജോസഫ് സമർപ്പിച്ച അപേക്ഷയെ സംബന്ധിച്ച് തുറവൂർ വടക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ ടിയാൻ 20-9-1982-ന് മരിച്ചുപോയെന്നും ടിയാന്റെ അനന്തിരാവകാശികൾ താഴെ പറയുന്നവരാണെന്നും റിപ്പോർട്ട് ലഭിച്ചിട്ടുണ്ട്.

| ക്രമ നമ്പർ | പേര് | പരേതനായ വെളിയിൽ ജോസഫുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | മറിയാമ്മ ജോസഫ് | ഭാര്യ | 47 |
| 2 | കുഞ്ഞമ്മ എന്നു വിളിക്കുന്ന ഇസ്മേരിയ | മകൾ (വിവാഹിത) | 27 |
| 3 | ഫ്ളോറി | ടി | 16 |
| 4 | ഫ്രാൻസിസ് | മകൻ | 15 |
| 6 | ഗ്രേസി | മകൾ | 9 |

ഈ അവകാശികളിൽ രണ്ടാം പേരുകാരി വിവാഹിതയും ഭർതൃ ഗൃഹത്തിൽ താമസിച്ചുവരുന്നയാളും 3 മുതൽ 5 വരെ പേരുകാർ മൈനറുകളുമാണ്. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും പരേതനായ ചേർത്തല താലൂക്കിൽ തുറവൂർ വടക്ക് വില്ലേജിൽ എഴുപുന്ന തെക്ക് വെളിയിൽ ജോസഫിന്റെ അനന്തിരാവകാശി ടിയാന്റെ ഭാര്യ ടി വിലാസത്തിൽ മറിയാമ്മ ജോസഫും മക്കൾ ഇസ്മേരിയ, ഫ്ളോറി, ഫ്രാൻസിസ്, ഗ്രേസി എന്നിവർ മാത്രമാണ് എന്നു കാണിച്ചുകൊണ്ട് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ അത് ഈ പരസ്യം ഗസറ്റിൽവന്ന് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം നൽകേണ്ടതാണ്. കാലാവധിക്ക് ശേഷമോ തപാലിലോ വരുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

എ6-3693/83. 1983 മാർച്ച് 4.

ചേർത്തല താലൂക്കിൽ ചേർത്തല തെക്ക് വില്ലേജിൽ ദിനേശ് ഭവനിൽ ശ്രീ. എം. കെ. കുഞ്ഞൻ 30-12-1982-ൽ ചേർത്തല ഗവൺമെന്റ് ആശുപത്രിയിൽ ചികിത്സയിലിരിക്കെ മരിച്ചുപോയെന്നും ടിയാന് സർക്കാരിൽ നിന്നും കിട്ടിക്കൊണ്ടിരുന്ന സർവ്വീസ് പെൻഷൻ കുടിശിക വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടി വിലാസത്തിൽ ശ്രീമതി മാണിക്ക സമർപ്പിച്ച പരാതിയെ സംബന്ധിച്ച് ചേർത്തല തെക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ ടി എം. കെ. കുഞ്ഞൻ 30-12-1982-ൽ മരിച്ചുപോയിട്ടുള്ളതാണെന്നും ടിയാന്റെ അനന്തിരാവകാശികളായി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ചേർത്തല തെക്ക് വില്ലേജിൽ ദിനേശ് ഭവനിൽ ശ്രീമതി മാണിക്കയും പരേതന്റെ മക്കളായ ദിനേശനും സരളമ്മയും മാത്രമേ ഉള്ളൂ എന്നും റിപ്പോർട്ട് ലഭിച്ചിട്ടുണ്ട്.

അതിനാൽ പരേതനായ ചേർത്തല താലൂക്കിൽ ചേർത്തല തെക്ക് വില്ലേജിൽ ദിനേശ് ഭവനിൽ ശ്രീ. എം. കെ. കുഞ്ഞന്റെ അനന്തിരാവകാശികൾ ടിയാന്റെ ഭാര്യ ശ്രീമതി മാണിക്കയും മകനായ ദിനേശനും മകളായ സരളമ്മയും മാത്രമാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ വന്നു 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം നൽകേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാലിലും വരുന്ന ആക്ഷേപങ്ങൾ ഒരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
ചേർത്തല.

പി. കെ. സുകുമാരൻ നായർ,
തഹസീൽദാർ.

## Mavelikara Taluk

പരസ്യം

(1)

എച്ച്. സി. 10/83. 1983 ഫെബ്രുവരി 23.

മാവേലിക്കര താലൂക്കിൽ ഭരണിക്കാവ് വില്ലേജിൽ വെട്ടിക്കോട്ടു മുറിയിൽ മേത്തുണ്ടിൽ ചിന്നമ്മ മാത്യു മാന്നാർ പ്രൈമറി ഹെൽത്ത് സെന്ററിൽ സെക്കൻഡ് ഗ്രേഡ് അറ്റൻഡർ ആയി ജോലി നോക്കി വരവേ 12-2-1983-ൽ മരിച്ചുപോയെന്നും ടിയാൾക്ക് കിട്ടുവാനുള്ള 2000 രൂപയിൽ താഴെ വരുന്ന തുക കൈപ്പറ്റുന്നതിന് അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ മകൻ സി. മോനച്ചൻ ബോധിപ്പിച്ച അപേക്ഷ ഭരണിക്കാവു വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീമതി ചിന്നമ്മ മാത്യു 12-2-1983-ൽ മരിച്ചുപോയെന്നും അവകാശികളായി 30 വയസ്സുള്ള സി. ലിസിയും 28 വയസ്സുള്ള അപേക്ഷകനായ മോനച്ചനും മാത്രമാണെന്നറിവായിരിക്കുന്നു. പരേതയുടെ മാതാപിതാക്കളും ഭർത്താവും ജീവിച്ചിരിപ്പില്ലാത്തതിനാലും മകൾ ലിസി തന്റെ അവകാശം കൂടി മോനച്ചൻ വാങ്ങിക്കുന്നതിന് സമ്മതിച്ച് എഴുതി തന്നിരിക്കുന്നതിനാലും മേൽപ്പറഞ്ഞ തുക വാങ്ങിക്കുന്നതിനുള്ള അവകാശി ശ്രീ. മോനച്ചനാണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ആക്ഷേപം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

(2)

എച്ച്. സി. 11/83. 1983 ഫെബ്രുവരി 24.

മാവേലിക്കര താലൂക്കിൽ മാവേലിക്കര വില്ലേജിൽ കൊറ്റാർകാവു മുറിയിൽ കുഴിപ്പറമ്പിൽ പുത്തൻവീട്ടിൽ പി. സി. ശാമുവൽ 23-10-1982-ൽ മരിച്ചുപോയെന്നും ടിയാന് പെൻഷൻ കുടിശികയിനത്തിൽ കിട്ടേണ്ട 500 രൂപയിൽ താഴെ വരുന്ന തുക കൈപ്പറ്റുന്നതിന് അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ അച്ചാമ്മ ശാമുവൽ ബോധിപ്പിച്ച അപേക്ഷ മാവേലിക്കര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. പി. സി. ശാമുവൽ 23-10-1982-ൽ മരിച്ചുപോയെന്നും അവകാശികളായി പരേതന്റെ ഭാര്യയും അപേക്ഷകയുമായ അച്ചാമ്മ ശാമുവലും മക്കൾ 46 വയസ്സുള്ള അമ്മിണി ജോർജ്ജും 42 വയസ്സുള്ള ചാണ്ടി അലക്സാണ്ടറും, 37 വയസ്സുള്ള മറിയാമ്മ ഡാനിയേലും, 34 വയസ്സുള്ള അന്നമ്മ രാജു മാത്യുവും ആണെന്നും അറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും, മക്കളിൽ അമ്മിണി ജോർജ്ജ്, മറിയാമ്മ ഡാനിയേൽ, അന്നമ്മ രാജു മാത്യു എന്നിവർ

ക്രിസ്തുമതക്രമമനുസരിച്ച് വിവാഹിതരായി ഭർത്തൃഗൃഹങ്ങളിൽ താമസിച്ചു വരുന്നതിനാലും, ചാണ്ടി അലക്സാണ്ടർ തന്റെ അവകാശം കൂടി മാതാവിനു നൽകുന്നതിന് സമ്മതിച്ച് എഴുതി തന്നിരിക്കുന്നതിനാലും മേൽപ്പറഞ്ഞ തുക വാങ്ങിക്കുന്നതിന് ശ്രീമതി അച്ചാമ്മ ശാമുവൽ പേർക്ക് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയതു ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ ആക്ഷേപം ബോധിപ്പിച്ചു കൊള്ളണം. താമസിച്ചും, തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
മാവേലിക്കര. തഹശീൽദാർ

## KOTTAYAM DISTRICT

കോട്ടയം കളക്ടർ ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

എൽസി. 44/82/ബി6. 1983 മാർച്ച് 30.

കോട്ടയം ഡിസ്ട്രിക്റ്റിൽ, മീനച്ചിൽ താലൂക്കിൽ മേലുകാവു വില്ലേജിൽ സർവ്വെ 914/1-ൽപ്പെട്ട തരിശിൽ നിന്നിരുന്നതും എൽഎ. 205/76, 206/76, 207/76 നമ്പർ പ്രകാരം പതിച്ചു കൊടുത്ത സ്ഥലത്ത് സർക്കാരിന് വേണ്ടി റിസർവ് ചെയ്തിരുന്നതുമായ തടികൾ അനധികൃതമായി വെട്ടിയത് കണ്ടു പിടിച്ച് സർക്കാർ അധീനതയിൽ എടുത്തതും താഴെ പറയുന്ന അളവുകളോടു കൂടിയതും ആയ തടികൾ 1983 മേയ് മാസം 6-ാം തീയതി ഉച്ചയ്ക്ക് ശേഷം 3.30-ന് പരസ്യമായി ടി സ്ഥലത്തു വച്ച് ലേലം ചെയ്തു വില്ക്കുന്നതാണ്. ലേലത്തിൽ ചേരണമെന്നുള്ളവർ 2500 രൂപ നിരതദ്രവ്യം കെട്ടി വയ്ക്കേണ്ടതും സ്ഥലത്തും സമയത്തും ഹാജരായി ലേലത്തിൽ സംബന്ധിക്കേണ്ടതുമാണ്. ഏറ്റവും കൂടുതൽ തുക ലേലം കൊള്ളുന്ന കക്ഷിയുടെ പേരിൽ ലേലം ഉറപ്പിക്കുന്നതും നിരതദ്രവ്യം കഴിച്ചുള്ള തുക അപ്പോൾ തന്നെ അടയ്ക്കേണ്ടതുമാണ്. ലേലം ഉറപ്പിക്കുന്ന മുറയ്ക്ക് ലേലം കൊണ്ട കക്ഷി തന്റെ സ്വന്തം ചെലവിൽ തടികൾ സ്ഥലത്ത് നിന്നും നീക്കം ചെയ്തു കൊള്ളണം. സർക്കാർ ലേലത്തിനുള്ള എല്ലാ നിബന്ധനകളും ഈ ലേലത്തിനും ബാധകമാണ്.

തടി വിവരം

| ഇനം (1) | നീളം (2) | വണ്ണം (3) |
|---|---|---|
| തേക്ക് | 15' | 44" |
| ,, | 30' | 30" |
| ,, | 46' | 60" |
| ,, | 43' | 31" |
| ,, | 46' | 33" |
| ,, | 29' | 30" |
| ,, | 27' | 19" |
| ,, | 18' | 48" |
| ,, | 20' | 24" |
| ,, | 20' | 28" |
| ,, | 47' | 36" |
| ,, | 35' | 24" |
| ,, | 35' | 26" |
| ,, | 30' | 35" |
| ,, | 41' | 41" |
| ,, | 35' | 27" |
| ,, | 35' | 27" |
| ,, | 25' | 35" |
| ,, | 17' | 30" |
| ,, | 32' | 32" |
| ,, | 25' | 28" |
| ,, | 36' | 36" |
| ,, | 22' | 25" |
| തേക്ക് | 27' | 29" |
| ,, | 25' | 39" |
| ,, | 41' | 40" |
| ,, | 15' | 20" |
| ,, | 30' | 24" |
| ,, | 15' | 20" |
| ,, | 10' | 20" |
| ,, | 15' | 25" |
| ,, | 32' | 35" |
| ,, | 20' | 20" |
| ,, | 27' | 35" |
| ,, | 25' | 26" |
| ,, | 24' | 31" |
| ,, | 18' | 26" |
| ,, | 15' | 20" |
| ,, | 26' | 24" |
| ,, | 20' | 48" |
| ,, | 23' | 45" |
| ,, | 24' | 67" |
| മരുത് | 35' | 50" |
| ,, | 35' | 40" |
| ,, | 20' | 40" |
| ,, | 25' | 35" |
| ,, | 25' | 35" |
| ,, | 20' | 30" |
| ,, | 15' | 20" |
| ,, | 20' | 30" |
| ,, | 20' | 40" |
| ,, | 15' | 40" |
| ,, | 25' | 30" |
| ,, | 15' | 30" |
| വേങ്ങ | 30' | 44" |
| ,, | 14' | 60" |
| ,, | 20' | 40" |
| ,, | 25' | 35" |
| ,, | 15' | 35" |
| ,, | 46' | 54" |
| ,, | 25' | 30" |

കളക്ടറേറ്റ്, (ഒപ്പ്)
കോട്ടയം. ജില്ലാ കളക്ടർ.

## Meenachil Taluk

ലേലപരസ്യം

എൽ. എ. 35/81/ബി2. 1983 മാർച്ച് 30.

മീനച്ചിൽ താലൂക്കിൽ മേലുകാവ് വില്ലേജിൽ സർവ്വെ 878/1-ൽപ്പെട്ട 10.800 സെന്റ് ആററു പുറംപോക്ക് സ്ഥലത്ത് നില്ക്കുന്നതും അടിയിൽ അളവു വിവരം പറയുന്നതുമായ ഒരു തേക്ക് താഴെ കൊടുത്തിരിക്കുന്ന സ്ഥലത്തും സമയത്തും പരസ്യമായി ലേലം ചെയ്ത് വില്ക്കുന്നതാണ്. ലേലത്തിൽ സംബന്ധിക്കുവാൻ താല്പര്യമുള്ളവർ ലേലസമയത്തിനു മുമ്പ് ലേല ഉദ്യോഗസ്ഥന്റെ മുമ്പാകെ 250 രൂപ ഡേമണി കെട്ടിവയ്ക്കേണ്ടതും, ലേല സമയത്തിനുമുമ്പ് തന്നെ സ്ഥലത്തു ഹാജരായിരിക്കേണ്ടതുമാണ്. കൂടുതൽ തുകയ്ക്ക് ലേലം വിളി കേൾക്കുന്നയാളിന്റെ പേരിൽ കോട്ടയം ജില്ലാ കളക്ടററുടെ സ്ഥിരപ്പെടുത്തലിന് വിധേയമായി ലേലം ഉറപ്പിക്കുന്നതും ലേലസംഖ്യ വില്പനനികുതിയടക്കം ലേലം കഴിഞ്ഞാലുടൻ ഒന്നായി ഒടുക്കി രസീതു വാങ്ങേണ്ടതും അപ്രകാരം ചെയ്യാത്തപക്ഷം ഡേമണിയായി വയ്ക്കുന്ന 250 രൂപ പ്രായശ്ചിത്തമായി സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും തടി പുനർലേലം ചെയ്ത് കൊടുക്കുന്നതുമാണ്. അതിൽ സർക്കാരിലേക്ക് വല്ല നഷ്ടവുമുണ്ടായാൽ ആയതിന് ആദ്യലേലക്കാരൻ ഉത്തരവാദിയായിരിക്കുന്നതു

ആ വക സംഖ്യ അയാളിൽ നിന്നും ആവശ്യമായാൽ റവന്യൂ റിക്കവറി പ്രകാരം ഈടാക്കുന്നതുമാണ്. ടി പ്പുനർ ലേലത്തിൽ ലാഭമുണ്ടാകുന്ന പക്ഷം ആദ്യ ലേലക്കാരന് അവകാശമുണ്ടായിരിക്കുന്നതുമല്ല. ലേലം സ്ഥിരപ്പെടുത്തി അറിയിപ്പു കിട്ടിയതിനു ശേഷം മരത്തെ വൃക്ഷം സ്ഥലത്തുനിന്നും വെട്ടി മാറ്റുവാൻ പാടുള്ളൂ. ലേലം അംഗീകരിക്കുന്നതിനും തള്ളി തീരുമാനിക്കുന്നതിനും കോട്ടയം ജില്ലാ കളക്ടർക്ക് അധികാരം ഉണ്ടായിരിക്കുന്നതുമാണ്. ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾ മീനച്ചിൽ താലൂക്കാഫീസിൽ നിന്നോ മേലുകാവ് വില്ലേജ് ആഫീസിൽ നിന്നോ അറിയാവുന്നതാണ്.

1. ലേലസ്ഥലം : വൃക്ഷം നിൽക്കുന്ന സ്ഥലം.

2. ലേല തീയതിയും സമയവും : 19-5-1983 പകൽ 3 മണിക്ക്.

3. തടി വിവരം : ചാലമറ്റത്തുള്ള എം. ഡി. സി. എം. എസ്. ഹൈസ്ക്കൂളിന് ഉദ്ദേശം 1 ഫർലോങ്ങ് പടിഞ്ഞാറ് മാറി ആറിനു സമീപം സ്ഥിതി ചെയ്യുന്നു.

4. മതിപ്പു വില : 2088 രൂപ.

(ഒപ്പ്)
തഹശീൽദാർ.

മീനച്ചിൽ.

പരസ്യം

സി9. 2083/83. 1983 മാർച്ച് 16.

മീനച്ചിൽ താലൂക്കിൽ പൂഞ്ഞാർ തെക്കേക്കര വില്ലേജിൽ ചൂണ്ടയംമാക്കൽ വീട്ടിൽ സി. എൻ. നാരായണൻ 28-7-1980-ൽ മരിച്ചുപോയിയെന്നും, ടിയാൻ പൂഞ്ഞാർ സർവ്വീസ് സഹകരണ ബാങ്കിൽ 1,000 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരികെ എടുക്കുന്നതിന് നിയമാനുസൃത അവകാശി താനാണെന്നു കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ മകൻ സി. എൻ. ദിവാകരൻ സമർപ്പിച്ച അപേക്ഷ പൂഞ്ഞാർ തെക്കേക്കര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി റിപ്പോർട്ട് വരുത്തിയതിൽ സി. എൻ. നാരായണൻ 28-7-1980-ൽ മരിച്ചു പോയി എന്നും, ടിയാന് നിയമാനുസൃത അവകാശികളായി ടിയാന്റെ ഭാര്യ കല്യാണി 50 വയസ്, (2) ടിയാന്റെ മകൻ സി. എൻ. ദിവാകരൻ 30 വയസ്, (3) മകൾ കെ. സുമതി 26 വയസ്, (4) സി. എൻ. തങ്കമണി 32 വയസ്, (5) സി. എൻ. ശോഭന 23 വയസ്, (6) സി. എൻ. വൽസാമണി 21 വയസ്, (7) സി. എൻ. ബിന്ദു 14 വയസ് എന്നിവരാണെന്നും മററാരും അവകാശികളായി ഇല്ലെന്നും റിപ്പോർട്ട് കിട്ടിയിട്ടുള്ളതിനാലും പെൺമക്കൾ എല്ലാവരും ഒന്നാം പേരുകാരി സ്വന്തനിലയ്ക്കും മൈനർ മകൾക്കു വേണ്ടിയും തങ്ങളുടെ അവകാശം സി. എൻ. ദിവാകരനെ ഏൽപ്പിക്കുന്നതിന് സമ്മതപത്രം തന്നിട്ടുള്ളതിനാലും മരിച്ചുപോയ സി എൻ. നാരായണൻ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിന് നിയമാനുസൃത അവകാശി ടിയാന്റെ മകൻ സി. എൻ. ദിവാകരനാണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം നേരിട്ട് ഹാജരാക്കി കൊള്ളണം. അപ്പോൾ മാർഗ്ഗമോ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹശീൽദാർ.

പാലാ.

## Kanjirappally Taluk

കാഞ്ഞിരപ്പള്ളി താലൂക്ക് കച്ചേരിയിൽനിന്നും പ്രസിദ്ധം ചെയ്യുന്നത്.

ബി 10-1485/83. 1983 മാർച്ച് 11.

കാഞ്ഞിരപ്പള്ളി താലൂക്കിൽ ചിറക്കടവു വില്ലേജിൽ തെക്കേത്തുകവല, തെക്കേ ചെററയിൽ T. T. ബാബുവിന്റെ പിതാവായിരുന്ന പി. കെ. തങ്കപ്പൻ പിള്ള 2-7-1981-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അനന്തരാവകാശ സർട്ടിഫിക്കററ് നൽകണമെന്ന് ബോധിപ്പിച്ചു വന്ന അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിലും അന്വേഷണത്തിലും ടി തങ്കപ്പൻ പിള്ള 2-7-1981-ൽ മരണപ്പെട്ടുവെന്നും താഴെ പറയുന്നവർ പരേതന്റെ അനന്തിരാവകാശികളാണെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനു മായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | പാറുവമ്മ | മാതാവ് | 62 |
| 2 | പാറുക്കുട്ടിയമ്മ | ഭാര്യ | 45 |
| 3 | ശാന്തമ്മ | മകൾ | 22 |
| 4 | T. T. ബാബു | മകൻ | 20 |
| 5 | സാബു | ,, | 17 |
| 6 | വിലാസിനി | മകൾ | 15 |
| 7 | ഉഷ | ,, | 13 |
| 8 | ശോഭ | ,, | 9 |

മേൽ പറഞ്ഞവരിൽ ക്രമനമ്പർ 1 മുതൽ 3 വരെയുള്ളവർ മരിച്ച തങ്കപ്പൻ പിള്ളയുടെ അനന്തരാവകാശികൾക്ക് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ ലഭിക്കാവുന്ന ശമ്പളം പരേതന്റെ മകനും അപേക്ഷകനുമായ റി. റി. ബാബുവിന് കൊടുക്കുന്നതിനുള്ള സമ്മതപത്രം ഹാജരാക്കിയിട്ടുണ്ട്. പരേതന്റെ മക്കളും മൈനറുകളുമായ സാബു വിലാസിനി, ഉഷ, ശോഭ എന്നിവർ ക്രമ നമ്പർ രണ്ടാം പേരുകാരിയും ശ്രീ. തങ്കപ്പൻ പിള്ളയുടെ ഭാര്യയും ടി മൈനറുകളുടെ മാതാവുമായ പാറുക്കുട്ടിയമ്മയുടെ സംരക്ഷണയിലുമാണ്. ആയതിനാൽ ചിറക്കടവു വില്ലേജിൽ തെക്കേത്തുകവല, തെക്കേചെററയിൽ മരണമടഞ്ഞ തങ്കപ്പൻ പിള്ളയുടെ അനന്തരാവകാശി എന്ന നിലയിൽ കെ. എസ്. ആർ. ടി. സി. യിൽ ശമ്പളം ലഭിക്കുന്നതിനുള്ള അവകാശം T. T. ബാബുവിനാണെന്ന് കാണിക്കുന്ന അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം തെളിവുകൾ സഹിതം ബോധിപ്പിക്കേണ്ടതും കാലാവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപം പരിഗണിക്കുന്നതല്ലാത്തതും ആകുന്നു.

കെ. വർഗ്ഗീസ്,
തഹശീൽദാർ.

കാഞ്ഞിരപ്പള്ളി.

# IDUKKI DISTRICT

## Udumbanchola Taluk

ഉടുമ്പൻചോല താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ എ4-2286/83. 1983 മാർച്ച് 3.

ഉടുമ്പൻചോല താലൂക്കിൽ ചിന്നക്കനാൽ വില്ലേജിൽ മലയാളം പ്ലാന്റേഷൻ വക സൂര്യനെല്ലി എസ്റ്റേററിൽ തൊഴിലാളിയായിരുന്ന മരണമടഞ്ഞ ചിന്നത്തായക്ക് കിട്ടേണ്ട പ്രോവിഡന്റ് ഫണ്ട് മുതലായ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ടിയാളുടെ അനന്തരാവകാശികളെ കാണിക്കുന്ന സർട്ടിഫിക്കററ് നല്കണമെന്നു കാണിച്ച്

## 5. പരീക്ഷാ കേന്ദ്രങ്ങൾ

| പരീക്ഷാകേന്ദ്രം | സ്ഥലവും പേരും |
|---|---|
| 1. കണ്ണൂർ | ഗവൺമെന്റ് ട്രെയിനിംഗ് സ്കൂൾ ഫോർ മെൻ, കണ്ണൂർ |
| 2. കോഴിക്കോട് | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ഗേൾസ്, കോഴിക്കോട് |
| 3. പാലക്കാട് | ബി.ഇ.എം. ഹൈസ്കൂൾ, പാലക്കാട് |
| 4. ഷൊർണ്ണൂർ | ഗവൺമെന്റ് ഹൈസ്കൂൾ, ഷൊർണ്ണൂർ |
| 5. തൃശ്ശൂർ | ഗവൺമെന്റ് ഹൈസ്കൂൾ, അയ്യന്തോൾ |
| 6. വടക്കൻ പറവൂർ | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ബോയിസ്, വടക്കൻ പറവൂർ |
| 7. ആലുവ | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ബോയിസ്, ആലുവ |
| 8. എറണാകുളം | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ഗേൾസ്, എറണാകുളം |
| 9. ആലപ്പുഴ | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ബോയിസ്, ആലപ്പുഴ |
| 10. കോട്ടയം | ഗവൺമെന്റ് മോഡൽ ഹൈസ്കൂൾ, കോട്ടയം |
| 11. ചങ്ങനാശ്ശേരി | ഗവൺമെന്റ് ഹൈസ്കൂൾ, ചങ്ങനാശ്ശേരി |
| 12. ചെങ്ങന്നൂർ | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ഗേൾസ്, ചങ്ങനാശ്ശേരി |
| 13. കൊല്ലം | ഗവൺമെന്റ് ബേസിക് ട്രെയിനിംഗ് സ്കൂൾ, കൊല്ലം |
| 14. ആറ്റിങ്ങൽ | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ബോയിസ്, ആറ്റിങ്ങൽ |
| 15. തിരുവനന്തപുരം-1 | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ബോയിസ്, ചാല, തിരുവനന്തപുരം |
| 16. തിരുവനന്തപുരം-2 | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ബോയിസ്, കരമന, തിരുവനന്തപുരം |
| 17. നെയ്യാറ്റിൻകര | ഗവൺമെന്റ് മോഡൽ ഹൈസ്കൂൾ ഫോർ ബോയിസ്, നെയ്യാറ്റിൻകര |

ഏതെങ്കിലും പരീക്ഷാകേന്ദ്രത്തിൽ രജിസ്റ്റർ ചെയ്യുന്നവരുടെ എണ്ണം നൂറിൽ കുറവാണെങ്കിൽ, പരീക്ഷാർത്ഥികളെ സമീപത്തുള്ള മറ്റൊരു പരീക്ഷാകേന്ദ്രത്തിൽ പരീക്ഷയ്ക്കു ഹാജരാകുവാൻ ആവശ്യപ്പെടുന്നതാണ്. അതുപോലെ തന്നെ ഒരു പരീക്ഷാകേന്ദ്രത്തിൽ ഏതെങ്കിലും വിഷയത്തിന് ഹാജരാകേണ്ടവരുടെ എണ്ണം വളരെ കുറവാണെങ്കിൽ അവരെ സമീപത്തുള്ള മറ്റൊരു പരീക്ഷാകേന്ദ്രത്തിൽ പരീക്ഷയ്ക്കു ഹാജരാകുവാൻ ആവശ്യപ്പെടുന്നതാണ്.

മുകളിൽ കാണിച്ചിട്ടുള്ള ലിസ്റ്റിൽ ഇല്ലാത്ത സ്കൂളുകൾ പരീക്ഷാകേന്ദ്രങ്ങളായി തിരഞ്ഞെടുക്കാൻ പാടുള്ളതല്ല. ഒരു പരീക്ഷാർത്ഥി യാതൊരു കാരണവശാലും ഒന്നിലധികം പരീക്ഷാ കേന്ദ്രങ്ങൾ തിരഞ്ഞെടുക്കാൻ പാടുള്ളതല്ല.

ഒരിക്കൽ തിരഞ്ഞെടുത്ത പരീക്ഷാകേന്ദ്രം മാറ്റുന്നതിനുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല. മറ്റൊരു കേന്ദ്രത്തിൽ അവരെ പരീക്ഷയ്ക്കിരുത്തുന്നതുമല്ല.

അപേക്ഷ അയച്ചതിനുശേഷം ഉണ്ടാകുന്ന മേൽവിലാസത്തിലുള്ള മാറ്റങ്ങൾക്ക് ഈ ആഫീസിനു യാതൊരു ഉത്തരവാദിത്വവും ഉണ്ടായിരിക്കുന്നതല്ല. തങ്ങൾക്കുള്ള തപാലുകൾ റീഡയറക്ട് ചെയ്തു കിട്ടുന്നതിനുള്ള ഏർപ്പാടുകൾ അവരവർതന്നെ ചെയ്യേണ്ടതാണ്.

## 6. പരീക്ഷയെ സംബന്ധിക്കുന്ന പൊതു നിർദ്ദേശങ്ങൾ

പരീക്ഷാർത്ഥികൾക്കുള്ള അഡ്മിഷൻ ടിക്കറ്റുകൾ അതാതു പരീക്ഷാ കേന്ദ്രത്തിലെ ചീഫ് സൂപ്രണ്ട് നേരിട്ട് വിതരണം ചെയ്യുന്നതാണ്. അഡ്മിഷൻ ടിക്കറ്റു വാങ്ങുവാൻ പരീക്ഷാർത്ഥിതന്നെ പരീക്ഷാകേന്ദ്രത്തിൽ നേരിട്ട് ഹാജരാകേണ്ടതാണ്. പരീക്ഷ തുടങ്ങുന്നതിന് മൂന്നു ദിവസം മുമ്പ് ചീഫ് സൂപ്രണ്ടിൽ നിന്നും അഡ്മിഷൻ ടിക്കറ്റ് വാങ്ങേണ്ടതാണ്. പരീക്ഷ എഴുതുന്ന സമയത്ത് അഡ്മിഷൻ ടിക്കറ്റ് പരീക്ഷാർത്ഥിയുടെ പക്കൽ ഉണ്ടായിരിക്കേണ്ടതും, ചീഫ് സൂപ്രണ്ടോ, അസിസ്റ്റന്റ് സൂപ്രണ്ടോ, പരീക്ഷയുമായി ബന്ധപ്പെട്ട മറ്റ് അധികാരികളോ ആവശ്യപ്പെടുമ്പോൾ കാണിക്കേണ്ടതും ആകുന്നു. അഡ്മിഷൻ ടിക്കറ്റ് കയ്യിൽ ഇല്ലാത്തവരെ പരീക്ഷയ്ക്കു പ്രവേശിപ്പിക്കുന്നതല്ല. അഡ്മിഷൻ ടിക്കറ്റ് നഷ്ടപ്പെട്ടുപോയാൽ, പരീക്ഷാർത്ഥി പരീക്ഷാ കമ്മീഷണറാഫീസിലേക്ക് അപേക്ഷിക്കേണ്ടതും, ഡ്യൂപ്ലിക്കേറ്റ് അഡ്മിഷൻ ടിക്കറ്റ് വാങ്ങി പരീക്ഷാസമയത്ത് കൈവശം വയ്ക്കേണ്ടതുമാണ്. അഡ്മിഷൻ ടിക്കറ്റ് (ഒറിജിനലോ, ഡ്യൂപ്ലിക്കേറ്റോ) കൈവശം ഇല്ലാത്ത പരീക്ഷാർത്ഥികളെ പരീക്ഷയ്ക്ക് പ്രവേശിപ്പിക്കുവാൻ ചീഫ് സൂപ്രണ്ടന്മാർക്ക് അധികാരം ഉണ്ടായിരിക്കുന്നതല്ല. പരീക്ഷാ ഫലം പ്രസിദ്ധീകരിച്ച് സർട്ടിഫിക്കറ്റുകൾ വാങ്ങുന്നതുവരെ അഡ്മിഷൻ ടിക്കറ്റുകൾ അവരവർ തന്നെ സൂക്ഷിക്കേണ്ടതാണ്. പ്രായോഗിക പരീക്ഷയ്ക്കുവേണ്ടി പ്രത്യേകം അഡ്മിഷൻ ടിക്കറ്റ് നൽകുന്നതല്ല.

തൃപ്തികരമായ കാരണങ്ങളിൽ പരീക്ഷാ കമ്മീഷണർക്കു ബോദ്ധ്യമാകുന്ന പക്ഷം ഡ്യൂപ്ലിക്കേറ്റ് അഡ്മിഷൻ ടിക്കറ്റുകൾ നൽകുന്നതാണ്. ഇതിനുവേണ്ടി രൂപ 5 (അഞ്ച്) "077 ബി (സി) അദർ റെസീറ്റ്സ്" എന്ന ഹെഡ്ഡിൽ ട്രഷറിയിൽ അടച്ച് ചെലാൻ രശീത് സഹിതം അപേക്ഷിക്കേണ്ടതാണ്. പാസ്പോർട്ട് സൈസ് ഫോട്ടോ പതിച്ച് സാക്ഷ്യപ്പെടുത്തിയ അഡ്മിഷൻ ടിക്കറ്റിന്റെ ഫാറവും ഈ അപേക്ഷയോടൊന്നിച്ച് ഹാജരാക്കണം.

ഒരേ സമയം നടക്കുന്ന രണ്ടു പരീക്ഷകൾക്കു ഏതെങ്കിലും പരീക്ഷാർത്ഥി ചേരുന്നപക്ഷം അതിന്റെ ഉത്തരവാദിത്വം ഡിപ്പാർട്ടുമെന്റ് വഹിക്കുന്നതല്ല. ഒരേ വിഷയത്തിന്റെ തന്നെ ലോവറും ഹയറും ഗ്രേഡുകൾക്കു ഒരേസമയം തന്നെ എഴുതുവാൻ ആരെയും അനുവദിക്കുന്നതല്ല.

ചോദ്യപേപ്പറുകൾ ഇംഗ്ലീഷിലും മലയാളത്തിലുമുള്ളത് പരീക്ഷാഹാളിൽ വിതരണം ചെയ്യും. പരീക്ഷ എഴുതുവാനുള്ള മീഡിയം (മാദ്ധ്യമം) അപേക്ഷയുടെ നിശ്ചിത കോളത്തിൽ രേഖപ്പെടുത്തിയിരിക്കണം.

പകർച്ചവ്യാധികൾ ഉള്ളവരെ പരീക്ഷയ്ക്കു പ്രവേശിപ്പിക്കുന്നതല്ല.

പരീക്ഷാസെന്ററിലേയ്ക്കു അയച്ചുകൊടുക്കുന്ന പരീക്ഷാർത്ഥികളുടെ വിശദവിവരങ്ങൾ രേഖപ്പെടുത്തിയിട്ടുള്ള 'എ' റിസ്റ്റർ അഡ്മിഷൻ ടിക്കറ്റു വാങ്ങുമ്പോൾ ചീഫ് സൂപ്രണ്ടിന്റെ സഹായത്തോടുകൂടി പരീക്ഷാർത്ഥികൾ പരിശോധിക്കേണ്ടതും തങ്ങളുടെ പേര്, ഇനിഷ്യൽ, ജാതി, മതം, മറ്റു വിവരങ്ങൾ ഇവയിൽ തിരുത്ത് ആവശ്യമുണ്ടെന്ന് തോന്നുന്നപക്ഷം ആയത് രേഖാമൂലം ചീഫ് സൂപ്രണ്ടിനെ അറിയിക്കേണ്ടതുമാണ്.

പരീക്ഷാർത്ഥികൾക്കാവശ്യമുള്ള റൂളർ, റബ്ബർ, പേനാക്കത്തി, പേന, പെൻസിൽ, മഷി, മാത്തമാറ്റിക്കൽ ഇൻസ്ട്രുമെന്റ് മുതലായവ അവരവർ തന്നെ കൊണ്ടുവരേണ്ടതാണ്. പരീക്ഷയ്ക്കാവശ്യമുള്ള ഡ്രായിംഗ് പേപ്പർ പരീക്ഷാഹാളിൽ പരീക്ഷാർത്ഥികൾക്കു നൽകുന്നതാണ്.

പ്രായോഗിക പരീക്ഷയ്ക്കാവശ്യമുള്ള ഉപകരണങ്ങൾ പരീക്ഷാർത്ഥികൾതന്നെ കൊണ്ടുവരേണ്ടതാണ്.

പ്രായോഗിക പരീക്ഷയ്ക്കായി പരീക്ഷാർത്ഥികളുടെ ഉപയോഗത്തിനായി ഉപകരണങ്ങൾ നൽകപ്പെടുന്ന പക്ഷം അവ വളരെ ശ്രദ്ധയോടുകൂടി കൈകാര്യം ചെയ്യേണ്ടതാണ്. അശ്രദ്ധകൊണ്ടോ മറ്റോ ഉണ്ടാകുന്ന നഷ്ടം മുഴുവനായും പരീക്ഷാർത്ഥിയിൽനിന്നും ഈടാക്കുന്നതാണ്.

നിശ്ചിതസമയത്തിനു അഞ്ചു മിനിട്ടിനു മുമ്പുതന്നെ പരീക്ഷാർത്ഥികൾ പരീക്ഷാഹാളിൽ അവരവരുടെ സ്ഥാനങ്ങളിൽ ഉണ്ടായിരിക്കേണ്ടതാണ്. പരീക്ഷ തുടങ്ങി അരമണിക്കൂർ ആകാതെ ആരെയുംതന്നെ പരീക്ഷാഹാൾ വിട്ടുപോകുന്നതിനു അനുവദിക്കുന്നതല്ല. അര മണിക്കൂർ കഴിഞ്ഞു വരുന്നവരെ പരീക്ഷയ്ക്കു പ്രവേശിപ്പിക്കുന്നതുമല്ല.

ഉത്തരക്കടലാസ് തിരിച്ചേൽപ്പിക്കാതെ ആരേയുംതന്നെ പരീക്ഷാഹാൾ വിട്ടു പുറത്തു പോകാൻ അനുവദിക്കുന്നതല്ല.

ഒരിക്കൽ പുറത്തുപോയ പരീക്ഷാർത്ഥിയെ വീണ്ടും പരീക്ഷാഹാളിൽ പ്രവേശിപ്പിക്കുന്നതുമല്ല.

പരീക്ഷാഹാളിൽ പൂർണ്ണ നിശബ്ദത പാലിക്കേണ്ടതാണ്.

സ്ലേറ്റ്, ബുക്ക്, ബുക്കുകളുടെ ഭാഗങ്ങൾ, വരയിട്ട പേപ്പർ, എന്തെങ്കിലും എഴുതിയിട്ടുള്ള പേപ്പർ, ഇവ യാതൊന്നുംതന്നെ പരീക്ഷാഹാളിൽ കൊണ്ടുവരാൻ പാടില്ലാത്തതാകുന്നു. ഈ നിയമം ലംഘിക്കുന്നവരേയും, മറ്റുള്ളവരുമായി സംസാരിക്കുകയോ, മറ്റേതെങ്കിലും മാർഗ്ഗത്തിൽ ആശയവിനിമയം നടത്തുകയോ ചെയ്യുന്നവരേയും, മറ്റു പരീക്ഷാർത്ഥികളുടെ ഉത്തരക്കടലാസിൽനിന്നും പകർത്തി എഴുതാൻ ശ്രമിക്കുന്നവരേയും, അപമര്യാദയായി പെരുമാറുന്നവരേയും, പരീക്ഷാഹാളിൽ നിന്നും അപ്പോൾ തന്നെ പുറത്താക്കുന്നതും, അവരുടെ വിവരങ്ങൾ, ശിക്ഷണ നടപടികൾ സ്വീകരിക്കുന്നതിനായി പരീക്ഷാകമ്മീഷണറുടെ സെക്രട്ടറിക്ക് റിപ്പോർട്ട് ചെയ്യുന്നതുമായിരിക്കും.

ചോദ്യക്കടലാസിൽ യാതൊന്നുംതന്നെ എഴുതാൻ പാടില്ല. ചോദ്യക്കടലാസല്ലാതെ മറ്റു യാതൊരു കടലാസും പരീക്ഷാഹാളിനു പുറത്തു കൊണ്ടുപോകാൻ പാടില്ല, പരീക്ഷാഹാളിൽവച്ചു ഏതെങ്കിലും തരത്തിലുള്ള കടലാസുകൾ കീറുന്നതിനോ, തറയിലും മറ്റും ഇടുന്നതിനോ പാടുള്ളതല്ല.

പരീക്ഷാർത്ഥികൾക്കു നൽകുന്ന ഉത്തരക്കടലാസിന്റെ രണ്ടുവശത്തും എഴുതാവുന്നതാണ്. ഇതു സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ പരീക്ഷാഹാളിൽ നൽകുന്നതായിരിക്കും.

പരീക്ഷ എഴുതുന്നതിനു നിശ്ചയിക്കപ്പെട്ടിട്ടുള്ള സമയത്തിൽ കൂടുതൽ ഉപയോഗിക്കുവാൻ ആരെയും അനുവദിക്കുന്നതല്ല.

പരീക്ഷ എഴുതിക്കഴിഞ്ഞ് ഉത്തരക്കടലാസുകൾ അസിസ്റ്റന്റ് സൂപ്രണ്ടിനെ ഏൽപ്പിക്കുന്നതിനായി പരീക്ഷാർത്ഥികൾ അവരവരുടെ സ്ഥാനങ്ങളിൽ എഴുന്നേറ്റ് നിൽക്കേണ്ടതാണ്. പരീക്ഷാഹാളിലുള്ള അസിസ്റ്റന്റ് സൂപ്രണ്ട് അവരിൽനിന്നും ഉത്തരക്കടലാസുകൾ വാങ്ങുന്നതായിരിക്കും.

ഉത്തരക്കടലാസുകൾ അതിന്റെ ഇടതു വശത്ത് മുകൾവശത്തായി തുന്നിക്കെട്ടുകയോ, പിൻ ചെയ്യുകയോ വേണം.

പരീക്ഷാർത്ഥിയുടെ പേരോ, പരീക്ഷാകേന്ദ്രത്തിന്റെ പേരോ, യാതൊന്നുംതന്നെ ഉത്തരക്കടലാസിൽ എഴുതാൻ പാടുള്ളതല്ല. അങ്ങിനെയുള്ള ഏതെങ്കിലും വിവരങ്ങൾ എഴുതിയിട്ടുള്ള ഉത്തരക്കടലാസുകൾ പരിശോധിക്കാതെ നിരസിക്കുന്നതായിരിക്കും.

ചീഫ് സൂപ്രണ്ടിനോടും അസിസ്റ്റന്റ് സൂപ്രണ്ടുമാരോടും, പരീക്ഷയുമായി ബന്ധപ്പെട്ട മറ്റ് അധികാരികളോടും അപമര്യാദയായി പെരുമാറുന്നവരേയും പരീക്ഷയിൽ ക്രമക്കേടുകൾ കാണിക്കുന്നവരേയും, ക്രമക്കേടുകൾ കാണിക്കുവാൻ ശ്രമിക്കുന്നവരേയും, പരീക്ഷാഹാളിൽനിന്നും പുറത്താക്കുന്നതും, അവരെ തുടർന്നുള്ള പരീക്ഷയിൽ എഴുതുവാൻ അനുവദിക്കാത്തതുമാകുന്നു. മറ്റ് പരീക്ഷാർത്ഥികളിൽനിന്നും പകർത്തി എഴുതുവാൻ ശ്രമിക്കുന്നതും, പകർത്തി എഴുതുന്നതിന് മറ്റുള്ളവർക്ക് സൗകര്യം ചെയ്തുകൊടുക്കുന്നതും, മറ്റുള്ളവരുമായി സംസാരിക്കുന്നതും, എഴുതിയതോ, അച്ചടിച്ചതോ ആയ കടലാസുകൾ കൈവശം വയ്ക്കുന്നതും ക്രമക്കേടായി കണക്കാക്കുന്നതാണ്. പരീക്ഷാഹാളിൽവച്ചോ, പരീക്ഷ നടക്കുന്ന സ്ഥാപനത്തിന്റെ പരിസരങ്ങളിൽവച്ചോ, പരീക്ഷയുമായി ബന്ധപ്പെട്ട ഉദ്യോഗസ്ഥൻമാരോട് അപമര്യാദയായി പെരുമാറുന്നവരെ ചീഫ് സൂപ്രണ്ട് പരീക്ഷയിൽനിന്നും പുറത്താക്കുന്നതാണ്.

ഈ വിജ്ഞാപനപ്രകാരം പരീക്ഷയ്ക്കു ചേർന്നിട്ടുള്ള എല്ലാ പരീക്ഷാർത്ഥികളും, പരീക്ഷയെ സംബന്ധിച്ച് നിലവിലുള്ളതും, ഈ വിജ്ഞാപനത്തിനുശേഷം പുറപ്പെടുവിക്കുന്നതുമായ എല്ലാ നിയമങ്ങളും അനുസരിക്കാൻ ബാദ്ധ്യസ്ഥരാണെന്ന് ഒരു ഉറപ്പ് പരീക്ഷാകമ്മീഷണർക്ക് നൽകിയിട്ടുള്ളതായി കണക്കാക്കാവുന്നതാണ്. പരീക്ഷയിൽ വിജയികളാകുന്നവരുടെ രജിസ്റ്റർ നമ്പരുകൾ എല്ലാ പരീക്ഷാകേന്ദ്രങ്ങളിലും, പരീക്ഷാകമ്മീഷണറുടെ ആഫീസിലും, പിന്നീട് പ്രസിദ്ധീകരിക്കുന്നതാണ്.

പരീക്ഷയിലെ തോൽവിയെസംബന്ധിച്ചോ ഉത്തരക്കടലാസ് പുനഃപരിശോധിക്കുന്നതിനോ ഉള്ള യാതൊരു അപേക്ഷകളും പരിഗണിക്കുന്നതല്ല. ഉത്തരക്കടലാസുകളുടെ പുനഃപരിശോധന അനുവദനീയമല്ല.

പരീക്ഷയിൽ ക്രമക്കേടുകൾ കാണിക്കുന്നവരുടേയും, അപമര്യാദയായി പെരുമാറുന്നവരുടേയും, മേൽ പറഞ്ഞിട്ടുള്ള നിയമങ്ങൾ ലംഘിക്കുന്നവരുടേയും പരീക്ഷാർത്ഥിത്വം റദ്ദു ചെയ്യുന്നതും അവരെ അവർ ചെയ്ത കുറ്റത്തിന്റെ ഗൗരവം അനുസരിച്ച് ഈ ബോർഡ് നടത്തുന്ന പൊതു പരീക്ഷകൾക്ക് ചേരുന്നതിൽനിന്നും സ്ഥിരമായോ, ഒരു നിശ്ചിത കാലയളവിലേക്കോ നിരോധിക്കുന്നതും ആകുന്നു.

## 7. പരീക്ഷ സംബന്ധിച്ചുള്ള പ്രോഗ്രാം

| | | |
|---|---|---|
| ഫൈനില്ലാതെ ഫീസ് അടയ്ക്കാവുന്ന അവസാന തീയതി | .. | 2-5-1983 |
| ഒരു രൂപ ഫൈനോടുകൂടി ഫീസ് അടയ്ക്കാവുന്ന അവസാന തീയതി | .. | 9-5-1983 . |
| ഫീസ്* ലോവർ ഗ്രേഡിന് | .. | രൂപ 15 (ഒരു വിഷയത്തിന്) |
| ഹയർ ഗ്രേഡിന് | .. | രൂപ 20 (ഒരു വിഷയത്തിന്) |
| ഫീസ് അടയ്ക്കേണ്ട ശീർഷകം | .. | "077 B (a) I Examination Fees", |
| പൂർണ്ണ രൂപത്തിലുള്ള അപേക്ഷകൾ പരീക്ഷാകമ്മീഷണറുടെ സെക്രട്ടറിക്ക് കിട്ടിയിരിക്കേണ്ട തീയതി | .. | 16-5-1983 |
| നോക്കിക്കഴിഞ്ഞ ഉത്തരക്കടലാസ്സുകൾ (തിയറി പേപ്പർ മാത്രം) പരിശോധിക്കുന്നതിനുള്ള (സ്ക്രൂട്ടിനി) അപേക്ഷകൾ സമർപ്പിക്കേണ്ട തീയതി | .. | പരീക്ഷാഫലം പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസം. |
| സ്ക്രൂട്ടിനിക്കുള്ള ഫീസ്* | .. | ഓരോ പേപ്പറിനും 5 രൂപ. |
| സ്ക്രൂട്ടിനി ഫീസടയ്ക്കേണ്ട കണക്കു ശീർഷകം | .. | "077 ബി (സി) അദർ റെസീററ്സ്" |

*ഒരിക്കൽ അടച്ച ഫീസ് തിരിയെ കൊടുക്കുന്നതല്ല.

### 8. Time-table

*Note:*—1. The time-table published will be followed strictly. Eventhough after the publication of the time-table a holiday is declared on any day of the examination, the examination should be conducted according to the published time-table unless altered otherwise from this office.

2. Candidates will not be allowed to come up for more than one of the subjects bracketed together for the same time on the same day in this subjoined table or for more than one grade of the examination in the same subject at one and same session of the examination.

| *Hours of Examination* | *Subject* | *Grade* | *Subdivision of paper* |
|---|---|---|---|
| | 1-8-1983 Monday | | |
| 10 a.m. to 1 p.m. | Compositor's work | Lower | Theory |
| Do. | do. | Higher | do. |
| 2 p.m. to 4 p.m. | Stereo typing | Lower | do. |
| Do. | do. | Higher | do. |
| | 2-8-1983 Tuesday | | |
| 10 a.m. to 12 noon | Press work | Lower | Theory |
| Do. | do. | Higher | do. |
| 2 p.m. to 5 p.m. | Machine work | Lower | do. |
| Do. | do. | Higher | do. |
| | 3-8-1983 Wednesday | | |
| 10 a.m. to 12 noon | Type casting | Lower | Theory |
| Do. | do. | Higher | do. |
| 2 p.m. to 5 p.m. | Proof Readers work | Lower | do. |
| Do. | do. | Higher | do. |
| | 4-8-1983 Thursday | | |
| 9 a.m. to 12 noon | Book Binding | Lower | Theory |
| Do. | do. | Higher | do. |
| 2 p.m. to 4 p.m. | Printer's Warehouse Work | Lower | do. |
| Do. | do. | Higher | do. |

### 9. പ്രായോഗിക പരീക്ഷ

പ്രിന്റിംഗ് ടെക്നോളജി ഗ്രൂപ്പിലെ എല്ലാ വിഷയങ്ങളുടെയും തിയറി പരീക്ഷയിൽ വിജയിക്കുന്നവർ പ്രായോഗിക പരീക്ഷയ്ക്കു ഹാജരാകേണ്ടതാണ്. തിയറി പരീക്ഷയുടെ ഫലപ്രഖ്യാപനത്തിന് ശേഷമായിരിക്കും പ്രായോഗിക പരീക്ഷ നടത്തുന്നത്.

പ്രായോഗിക പരീക്ഷയുടെ വിശദ വിവരങ്ങൾ കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധീകരിക്കുന്നതാണ്. പ്രത്യേകം അറിയിപ്പുകൾ ആർക്കും അയക്കുന്നതല്ല. തിയറി പരീക്ഷയുടെ ഫലപ്രഖ്യാപനത്തിനുശേഷം പ്രായോഗിക പരീക്ഷയ്ക്കു അർഹത നേടിയവർ കാലാകാലങ്ങളിലുള്ള കേരളാ ഗവൺമെന്റ് ഗസറ്റ് പരിശോധിച്ച് പ്രായോഗിക പരീക്ഷയുടെ വിശദവിവരങ്ങൾ അറിയേണ്ടതും അല്ലാത്തപക്ഷം അവർക്കു ചാൻസ് നഷ്ടപ്പെടുന്നതുമാണ്. പ്രായോഗിക പരീക്ഷയ്ക്കു ഹാജരാകാതിരിക്കുകയോ തോൽക്കുകയോ ചെയ്യുന്നവർ, വീണ്ടും പരീക്ഷയ്ക്കു ചേരുന്നപക്ഷം തിയറിക്കും പ്രാക്ടിക്കലിനും ചേരേണ്ടതാണ്.

### 10. നോക്കിക്കഴിഞ്ഞ ഉത്തരക്കടലാസ് പരിശോധിക്കുന്നതിന് (സ്ക്രൂട്ടിനി)

പരീക്ഷാഫലം പ്രസിദ്ധീകരിച്ച് 15 ദിവസത്തിനുള്ളിൽ ഒരു പേപ്പറിന് 5 രൂപ (അഞ്ചു രൂപ) എന്ന ക്രമത്തിൽ "077 ബി (സി) അദർ റെസീറ്റ്സ്" എന്ന ഹെഡ്ഡിൽ പണമടച്ച് അസ്സൽ ചെലാൻ രസീത് സഹിതം അപേക്ഷിച്ചാൽ തിയറി പേപ്പറുകൾ വീണ്ടും പരിശോധിക്കുന്നതാണ്. പരീക്ഷകർ ഇട്ട മാർക്കുകൾ കൂട്ടിയതിൽ തെറ്റുണ്ടോ, ഏതെങ്കിലും ഉത്തരം നോക്കാതെ വിട്ടുപോയിട്ടുണ്ടോ എന്നീ കാര്യങ്ങൾ മാത്രമായിരിക്കും സൂക്ഷ്മ പരിശോധനയിൽ പരിഗണിക്കപ്പെടുന്നത്. അല്ലാതെ പരീക്ഷകർ ഇട്ട മാർക്കുകൾ കുറഞ്ഞുപോയിട്ടുണ്ടോ, കൂടിപ്പോയിട്ടുണ്ടോ എന്നുള്ള കാര്യങ്ങൾ പുനഃപരിശോധനയ്ക്ക് വിധേയമാക്കപ്പെടുന്നതല്ല.

### 11. മാർക്ക് ലിസ്റ്റ്

"077 ബി (സി) അദർ റെസീറ്റ്സ്" എന്ന ഹെഡ്ഡിൽ 5 രൂപ അടച്ച് അസ്സൽ ചെലാൻ രസീതുസഹിതം അപേക്ഷിച്ചാൽ പരീക്ഷാഫലം പ്രസിദ്ധീകരിച്ചതിനു ശേഷം മാർക്കുലിസ്റ്റ് നൽകുന്നതാണ്.

### 12. പരീക്ഷാഫലങ്ങൾ വില്പനയ്ക്ക്

"077 ബി (സി) അദർ റെസീറ്റ്സ്" എന്ന ഹെഡ്ഡിൽ 20 രൂപ അടച്ച് അസ്സൽ ചെലാൻ രസീത് സഹിതം 30-9-1983-നു മുമ്പ് അപേക്ഷിക്കുന്നവർക്ക് മുഴുവൻ ഫലങ്ങളുടെയും ഒരു പ്രതി പരീക്ഷാഫലം പ്രസിദ്ധീകരിക്കുന്ന ദിവസം തന്നെ അയച്ചുകൊടുക്കുന്നതാണ്. ഏതെങ്കിലും ചില കേന്ദ്രങ്ങളുടെ മാത്രമായി ഫലം വില്പനയ്ക്കു ലഭിക്കുന്നതല്ല.

എസ്. പ്രഭാകരൻ,
ഗവൺമെന്റ് പരീക്ഷാ കമ്മീഷണറുടെ
സെക്രട്ടറി.

പരീക്ഷാ കമ്മീഷണർ ആഫീസ്,
പരീക്ഷാഭവൻ, പൂജപ്പുര,
തിരുവനന്തപുരം.

G. 85/J.

## അനുബന്ധം

# പ്രിന്റിംഗ് ടെക്നോളജി ഗ്രൂപ്പിൽപ്പെട്ട കേരള ഗവൺമെന്റ് സാങ്കേതിക പരീക്ഷ, ആഗസ്റ്റ് 1983

## പ്രവേശനത്തിനുവേണ്ടിയുള്ള അപേക്ഷ

ഗസറ്റു വിജ്ഞാപനത്തിന്റെ തീയതി..................

1. പരീക്ഷാ കേന്ദ്രത്തിന്റെ പേരും സ്ഥലവും ..
2. പരീക്ഷാർത്ഥിയുടെ പേര് ..
   (എ) മലയാളത്തിൽ
   (ബി) ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ) (യോഗ്യതാ സർട്ടിഫിക്കറ്റിലേതുപോലെ)
3. സ്ഥിരമായ മേൽവിലാസം ..
4. ശരിയായ തപാൽ മേൽവിലാസം ..
5. രക്ഷിതാവിന്റെ പേര് ..
6. ജാതി-മതം ..
   (പട്ടിക ജാതി/പട്ടിക വർഗ്ഗമാണെങ്കിൽ വ്യക്തമാക്കണം)
7. ജനനത്തീയതിയും വയസ്സും ..
   (തെളിവ് ഹാജരാക്കണം)
8. ജയിച്ച പരീക്ഷകൾ
   (എ) ജനറൽ (സർട്ടിഫിക്കറ്റിന്റെ സാക്ഷ്യപ്പെടുത്തിയ പകർപ്പ് ഹാജരാക്കണം) ..
   (ബി) ടെക്നിക്കൽ (വിഷയവും, ഗ്രേഡും, വിജയിച്ച വർഷവും രേഖപ്പെടുത്തണം. സർട്ടിഫിക്കറ്റിന്റെ സാക്ഷ്യപ്പെടുത്തിയ പകർപ്പ് ഹാജരാക്കണം) ..
9. പരീക്ഷ എഴുതുവാൻ ഉദ്ദേശിക്കുന്ന വിഷയങ്ങൾ ..

| വിഷയം | മുൻഗണന (ഒന്നാമത്തേ, രണ്ടാമത്തേ എന്ന്) |
| --- | --- |
| 1. | |
| 2. | |
| 3. | |
| 4. | |
| 5. | |
| 6. | |

10. അടച്ച പരീക്ഷാഫീസ്, സംഖ്യ, ചെലാൻ നമ്പരും തീയതിയും, ട്രഷറിയുടെ പേര് മുതലായവ ..
11. മറികൽ പരീക്ഷയ്ക്കെഴുതി പരാജയപ്പെട്ടതാണെങ്കിൽ ആ പരീക്ഷയുടെ രജിസ്റ്റർ നമ്പരും വർഷവും ..
12. മറ്റു വിശദവിവരങ്ങൾ
    (പരീക്ഷ എഴുതുന്ന മീഡിയം, മലയാളമോ ഇംഗ്ലീഷോ എന്ന് പരീക്ഷയ്ക്കു ചേരുന്നതിനു പ്രത്യേകം ഉത്തരവുകൾ ഏതെങ്കിലും ഉണ്ടെങ്കിൽ അതിന്റെ വിശദവിവരങ്ങൾ)

## പ്രതിജ്ഞ

13. മുകളിൽ പറഞ്ഞിരിക്കുന്ന വിവരങ്ങളെല്ലാം സത്യമാണെന്ന് ഞാൻ ഇതിനാൽ പ്രതിജ്ഞ ചെയ്തുകൊള്ളുന്നു.
14. അപേക്ഷാർത്ഥിയുടെ ഒപ്പ് ..
15. സ്ഥലം ..
16. തീയതി ..

## ഐഡന്റിഫിക്കേഷൻ സർട്ടിഫിക്കറ്റ്

പ്രിന്റിംഗ് ടെക്നോളജി ഗ്രൂപ്പിൽപ്പെട്ട കേരള ഗവൺമെന്റ് സാങ്കേതിക പരീക്ഷ,
ആഗസ്റ്റ് 1983

(ഗസറ്റഡ് ആഫീസർമാർ, ഹൈസ്കൂളിന്റെയും, ട്രെയിനിംഗ് സ്കൂളിന്റെയും ഹെഡ് മാസ്റ്റർമാർ, എം. പി., എം. എൽ. എ., അസിസ്റ്റന്റ് എഡ്യൂക്കേഷണൽ ആഫീസർമാർ മുതലായവർക്ക് ഈ സർട്ടിഫിക്കറ്റ് ഒപ്പിടാവുന്നതാണ്).

പരീക്ഷാർത്ഥിയുടെ പേര് :

1. മലയാളത്തിൽ :
2. ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ) :

ജനനത്തീയതി :

പൂർണ്ണ മേൽവിലാസം :




അറ്റസ്റ്റ് ചെയ്യുന്ന ഉദ്യോഗസ്ഥന്റെ ഒപ്പ് ഫോട്ടോയുടെ പുറത്തിടണം

ഫോട്ടോ അറ്റസ്റ്റ് ചെയ്യുന്ന ഉദ്യോഗസ്ഥന്റെ പേരും, ഔദ്യോഗിക വിലാസവും ഓഫീസ് മുദ്രയും
(ഫോട്ടോയിൽ മുദ്ര പതിക്കരുത്)

പരീക്ഷാർത്ഥിയുടെ ഒപ്പ് :

(ഫോട്ടോ അറ്റസ്റ്റ് ചെയ്യുന്ന ഉദ്യോഗസ്ഥന്റെ മുന്നിൽ വച്ചിടണം) (മുദ്ര)

---

## അഡ്മിഷൻ ടിക്കറ്റ്

പ്രിന്റിംഗ് ടെക്നോളജി ഗ്രൂപ്പിൽപ്പെട്ട കേരള ഗവൺമെന്റ് സാങ്കേതിക പരീക്ഷ,
ആഗസ്റ്റ് 1983

പരീക്ഷാകേന്ദ്രത്തിന്റെ പേരും സ്ഥലവും :

പരീക്ഷാർത്ഥിയുടെ പേര് :

1. മലയാളത്തിൽ :
2. ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ) :

| വിഷയങ്ങൾ | ഗ്രേഡ് |
|---|---|
| 1. | |
| 2. | |
| 3. | |
| 4. | |
| 5. | |
| 6. | |




അറ്റസ്റ്റ് ചെയ്യുന്ന ഉദ്യോഗസ്ഥന്റെ ഒപ്പ് ഫോട്ടോയുടെ പുറത്തിടണം

ഫോട്ടോ അറ്റസ്റ്റ് ചെയ്യുന്ന ഉദ്യോഗസ്ഥന്റെ പേരും, ഔദ്യോഗിക മേൽവിലാസവും, ഓഫീസ് മുദ്രയും
(ഫോട്ടോയിൽ മുദ്ര പതിക്കരുത്)

പരീക്ഷാർത്ഥിയുടെ ഒപ്പ് : (ഉദ്യോഗസ്ഥന്റെ മുന്നിൽ വച്ചിടണം)

(മുദ്ര)

---

(ആഫീസ് ഉപയോഗത്തിന്)

രജിസ്റ്റർ നമ്പർ 


Government of Kerala
1983

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 19th April 1983|29th Chaithra 1905 (Saka) [No. 16

## PART III

## Fire Force Department

### AUCTION NOTICE

No. C-8343/83-5. *23rd March* 1983.

A Petrol Driven 1962 model Dodge Water tender, bearing Registration No. KLD. 5306 attached to Fire Station, Cannanore, in as is where is condition, will be sold in public auction on 29-4-1983 (Friday) at 11.00 hours at the premises of Fire Station, Cannanore, by the Divisional Officer, Fire Force, Northern Division, Calicut.

The intending bidders should deposit an earnest money of Rs. 2,000 (Rupees two thousand only) before the commencement of the auction. The earnest money of the highest bidder will be adjusted to the bid amount and that of the others will be refunded at the spot.

The highest bid amount will normally be accepted, but the undersigned reserves the right to refuse or to cancel the auction as a whole or any part thereof at any stage without assigning any reason.

The highest bidder whose favour the auction is knocked down should remit 25% of the bid amount immediately after the auction and the balance amount including S. T. as per the existing rules, should be remitted within 15 days on receipt of confirmation orders.

If the highest bidder fails to fulfil the above conditions, a re-auction will be arranged and the 25% of the bid amount so deposited will be forfeited to Government account. The loss if any sustained by the department as a result of reauction will also be realised from the defaulted bidder under the Revenue Recovery Act in force.

Those who wish to participate the auction, can inspect the vehicle at the Fire Station, Cannanore, on any working day during office hours.

Further details, if any, required can be had from the undersigned or the Assistant Divisional Officer, Fire Station, Cannanore.

Office of the Divisional Officer,
Fire force,
Calicut-18.

M. K. PADMANABHAN,
*Divisional Officer.*
*(Fire Force)*

© Government of Kerala
1983

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 19th April, 1983/29th Chaithra 1905 (Saka) [No. 16

## PART III

# Forest Department

### TRIVANDRUM DIVISION

തൊണ്ടിലേലപ്പരസ്യം

നമ്പർ ററി—എ—5195/82 1983 ഏപ്രിൽ 5.

ഈ ഡിവിഷനിൽ കേരളാ ഫോറസ്റ്റ് ആക്ടിലെ 61 (എ) വകുപ്പുപ്രകാരം സർക്കാരിലേയ്ക്കു കണ്ടുകെട്ടിയതും പാലോട് പരുത്തിപ്പള്ളി എന്നി ഫോറസ്റ്റ് റെയിഞ്ചാഫീസ് കാമ്പൗണ്ടുകളിലും പരുത്തിപ്പള്ളി റെയിഞ്ചിലെ ഗാർഡ് സ്റ്റേഷൻ കാമ്പൗണ്ടിലും സൂക്ഷിച്ചിരിക്കുന്നതും ആയ താഴെ വിവരിക്കുന്ന തൊണ്ടി സാധനങ്ങൾ അതാതു റെയിഞ്ചാഫീസുകളിൽവെച്ച് തിരുവനന്തപുരം ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഏതെങ്കിലും ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

ലേലദിവസം അവധിയായി പ്രഖ്യാപിക്കപ്പെടുന്ന പക്ഷം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്ത് ലേലം നടത്തുന്നതാണ്. ലേലത്തിൽ പങ്കുചേരാൻ ആഗ്രഹിക്കുന്നവർ തൊണ്ടി സാധനങ്ങൾ മുൻകൂട്ടിനോക്കി ബോദ്ധ്യപ്പെടേണ്ടതും നിരതദ്രവ്യമായി 100 രൂപ കെട്ടിവയ്ക്കേണ്ടതുമാണ്.

ലേലത്തിൽ വിജയിക്കുന്ന ആൾ ലേലം കഴിഞ്ഞാലുടൻ മുഴുവൻ ലേല സംഖ്യയും (നിരതദ്രവ്യം കഴിച്ച്) കെട്ടിവയ്ക്കേണ്ടതുമാണ്. ലേലം തെരുപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം നിലവിലുള്ള നിരക്കിൽ വിൽപ്പന നികുതി അടച്ച് തൊണ്ടിസാധനങ്ങൾ നീക്കം ചെയ്യേണ്ടതാണ്. ഗവൺമെൻറ് ഡിപ്പോയിലെ മററു ലേല വ്യവസ്ഥകൾ ഈ ലേലത്തിനും ബാധകമാകുന്നു.

1. ലേലസ്ഥലം:—പാലോട് റെയിഞ്ചാഫീസ്

ലേലത്തീയതിയും സമയവും:—1983 മേയ് മാസം 2-ാം തീയതി പകൽ മൂന്നു മണിക്ക്

| ഫയൽ നമ്പർ | കേസ് നമ്പർ | തൊണ്ടിസാധനം | |
|---|---|---|---|
| 6335/80 | 85/80 | മരുതിത്തടി | 4 കഷണം |
| | | കാളവണ്ടി | ഒന്ന് |
| | | കാളകൾ | രണ്ട് |
| | | വാൾ | ഒന്ന് |

2. ലേലസ്ഥലം.—പരുത്തിപ്പള്ളി ഫോറസ്റ്റ് റെയിഞ്ചാഫീസ്

ലേലത്തീയതിയും സമയവും.—1983 മേയ് മാസം 3-ാം തീയതി പകൽ മൂന്നുമണി

| | ഫയൽനമ്പർ | കേസ്നമ്പർ | തൊണ്ടിസാധനങ്ങൾ | |
|---|---|---|---|---|
| 1. | 5195/82. | 68/82 | കരി | 18ചാക്ക് |
| | | | കാളവണ്ടി | ഒന്ന് |
| | | | കാളകൾ | രണ്ട് |
| | | | റാന്തൽ വിളക്ക് | ഒന്ന് |
| 2. | 5194/82 | 69/82 | കരി | 16 ചാക്ക് |
| | | | കാളവണ്ടി | ഒന്ന് |
| | | | കാളകൾ | രണ്ട് |
| | | | റാന്തൽവിളക്ക് | ഒന്ന് |
| 3. | 5193/82 | 70/82 | കരി | 19 ചാക്ക് |
| | | | കാളവണ്ടി | ഒന്ന് |
| | | | കാളകൾ | രണ്ട് |
| | | | റാന്തൽവിളക്ക് | ഒന്ന് |
| 4. | 4604/82 | 48/82 | കരി | 22 ചാക്ക് |
| | | | കാളവണ്ടി | ഒന്ന് |
| | | | കാളകൾ | രണ്ട് |
| | | | റാന്തൽവിളക്ക് | ഒന്ന് |
| 5. | 1044/82 | 15/82 | കരി | 2 ചാക്ക് |
| | | | സൈക്കിൾ | ഒന്ന് |
| 6. | 11234/81 | 274/81 | കരി | 2 ചാക്ക് |
| | | | സൈക്കിൾ | ഒന്ന് |

മേൽ വിവരിച്ച ഏതെങ്കിലും കേസ്സുകളിൽപ്പെട്ട കാളകളെ ലേലദിവസം ഹാജരാക്കാതിരുന്നാൽ മററു തൊണ്ടി സാധനങ്ങൾ ലേലം ചെയ്തു വിൽക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾ ഈ ഓഫീസിൽ നിന്നോ പാലോട്, പരുത്തിപ്പള്ളി എന്നീ റെയിഞ്ചാഫീസുകളിൽ നിന്നോ അറിയാവുന്നതാണ്.

വി. ആർ. കൃഷ്ണൻനായർ,
തിരുവനന്തപുരം. ഡെപ്യൂട്ടി കൺസർവേറർ ഓഫ് ഫോറസ്ററ്.

## THENMALA DIVISION

### I

ലേലപ്പരസ്യം

നമ്പർ സി. 2–4467/82. 1983 ഏപ്രിൽ 14.

ഈ ഡിവിഷനിൽ തെൻമല, ആര്യങ്കാവ് എന്നീ റെയിഞ്ചുകളിൽ വെട്ടി അട്ടിവെച്ചിരിക്കുന്നതും, അടിയിൽ പട്ടികയിൽ വിവരിക്കുന്നതുമായ തടികൾ, വിറക്, തേക്കുകഴകൾ, തേക്കുതടികൾ എന്നിവ അതാതിനു എതിരെ കാണിച്ചിരിക്കുന്ന സമയത്തും സ്ഥലത്തും വെച്ച് 15–3–1983–ലെ കേരള സർക്കാർ ഗസററിൽ 135 മുതലുള്ള പേജുകളിൽ വിവരിക്കുന്ന സർക്കാർ ഡിപ്പോ ലേല നിബന്ധനകൾക്ക് വിധേയമായി, തെൻമല ഡിവിഷണൽ ഫോറസ്ററാഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ, പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേല ദിവസം പൊതുഒഴിവായിവന്നാൽ അടുത്ത പ്രവർത്തി ദിവസം, നിശ്ചിത സ്ഥലത്തും, സമയത്തും ലേലം നടത്തുന്നതാണ്. ലേലത്തിൽ പങ്കുകൊള്ളണമെന്ന് ആഗ്രഹിക്കുന്നവർ, ലേലത്തിനുമുൻപായി തടികളും, വിറകും, കഴകളും കണ്ടു ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതാണ്. കൂടുതൽ വിവരങ്ങൾ തെൻമല, ആര്യങ്കാവ്, എന്നീ റെയിഞ്ചാഫീസുകളിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

കാലാവധി:—ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന തീയതി മുതൽ 52 ദിവസം.

നിരതദ്രവ്യം:—ആയിരം (1000) രൂപ.

പട്ടിക

| തെൻമല റെയിഞ്ച് | ലേലസ്ഥലം | ലേലത്തീയതിയും സമയവും | റിമാർക്ക് |
|---|---|---|---|
| 1. തേക്കുകഴകൾ നാലാംതരം 7325 എണ്ണം | തെൻമല റെയിഞ്ചാഫീസ് | 11–5–1983 പകൽ 11 മണിക്ക് | 1972 തേക്കുതോട്ടത്തിൽ നിന്നും ശേഖരിച്ചത് |
| 2. മാവ്, ഇലവ്, പ്ലാവ് ഇനത്തിൽപ്പെട്ട തടികൾ 14 × 11.336 ക്യൂ.മീററർ ടി ഇനങ്ങളിലും പുളിയിനത്തിലും പെട്ട വിറക് ഉദ്ദേശം 21. മെ.ടണ്ണ് | ഒററക്കൽ ഹൈസ്ക്കൂൾ കോമ്പൗണ്ട് | 11–5–1983 പകൽ 3 മണിക്ക് | ഒററക്കൽ ഹൈസ്ക്കൂൾ കോമ്പൗണ്ടിൽ നിന്നും ശേഖരിച്ചത്. |
| ആര്യങ്കാവ് റെയിഞ്ച് | | | |
| 3. തേക്കുകഴകൾ<br>I എ 2<br>I ബി 1<br>II എ 9<br>II ബി 11<br>II സി 26<br>III 281<br>330 | ആര്യങ്കാവ് റെയിഞ്ചാഫീസ് | 12–5–1983 പകൽ 3 മണിക്ക് | 1960, 1984, 1966, എന്നീ തേക്കു തോട്ടങ്ങളിൽ നിന്നും ശേഖരിച്ചത് ലേലം കുണ്ടറ ആർ. എസ്. ഡിവിഷനിലെ (K.S.E.B.) എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ നഷ്ടോത്തരവാദിത്വത്തിൽ |
| 4. തേക്കുതടികൾ<br>II ബി 3 × 1.381<br>II സി 19 × 6.188<br>III ബി 103 × 24.806<br>III സി 109 × 23.567<br>IV ബി 67 × 9.656<br>IV സി 294 × 39.143<br>595 × 104.741 | ഇടപ്പാളയം 1114 തേക്കുതോട്ടം | 12–5–1983 പകൽ 11 മണിക്ക് | ഇടപ്പാളയം 1114 തേക്കുതോട്ടത്തിൽ നിന്നും ശേഖരിച്ചത് |

### II

### RE-AUCTION NOTICE

No. C5-1093/83. *14th April*, 1983.

It is hereby notified for the information of the Public that the teak poles and teak timber shown below in the Schedule collected from the Plantation in Achencoil Range of this Division and stacked in the dumping site in the respective Plantation will be sold in auction at Achencoil Range on 6-5-1983 at 3.00 p.m. by the Divisional Forest Officer, Thenmala or any other officer authorised by him subject to usual conditions and terms of the auction sale of timber etc., in Government Timber Depots. In case the notified auction date happens to be a holiday, the sale will be conducted on the next working day at the same notified time.

Intending bidders should satisfy themselves on the condition and quantity of teak poles and teak timber put up for sale. Complaints received after the sale will not be entertained.

The sale notified under G.O. (P) 62/76/AD dated 23-2-1976 and published in the Gazette dated 9-3-1976 shall be binding on any person who attests the copy of the sale notification in token of having satisfied with the conditions of the sale and bid any teak pole or teak timber in the auction sale.

SCHEDULE

| *Name of Range* | *Teak timber class-war* | | *Teak Poles class-war (quantity in Number)* | | | | | | | |
|---|---|---|---|---|---|---|---|---|---|---|
| | *III* | *IV* | *IB* | *IC* | *IIA* | *IIB* | *IIC* | *III* | *IV* | |
| Achencoil Range | 15 x 2.654 Cum. | 23 x 2.653 Cum. | 1 | 6 | .. | 13 | 18 | 210 | 1022 | 1962 Matchwood Plantation South series |
| | 12 x 2.330 Cum. | 12 x 1.751 Cum. | .. | 3 | 1 | 6 | 10 | 140 | 200 | 1962 Teak Plantation South series |
| | .. | .. | 1 | 2 | .. | 1 | 4 | 273 | 2706 | 1974 Matchwood Plantation North series |
| | .. | .. | .. | .. | .. | .. | .. | 22 | .. | 1943 Teak Plantation North series—pending disposal in auction dated 12-1-1982. |
| Total | 27 x 4.984 Cum. | 35 x 4.304 Cum. | 2 | 11 | 1 | 20 | 32 | 645 | 3928 | .. |

*Earnest money deposit*—Rs. (1000) One thousand only.

The above quantity shown is only approximate, additional number of teak poles available from thinning for disposal at the time of auction will also be auctioned in the sale. Poles, if any, selected by the P&T Department and KSE Board till the date of auction will be excluded from the sale

Thenmala

K. DHARMAPALAN,
*Divisional Forest Officer.*

---

## RANNI DIVISION

ലേലപ്പരസ്യം

സി. 3–2173/80. 1983 ഏപ്രിൽ 8.

ഈ ഡിവിഷനിൽ ഗുഡ്രിക്കൽ റെയിഞ്ചിൽ കേരളാ ഫോറസ്റ്റ് ഡെവലപ്പ്മെന്റ് കോർപ്പറേഷൻ വക പച്ചക്കാനം കാർഡമം പ്രോജക്റ്റിൽ പച്ചക്കാനം 1978, 1979 പ്ലാന്റേഷനിലും 1979 ഗവൺമെന്റ് പ്ലാന്റേഷനിലും മററും റോഡ്, കെട്ടിടം ഇവയുടെ നിർമ്മാണത്തിന് ആവശ്യമായി വന്ന സ്ഥലത്തുനിന്നും വെട്ടി ശേഖരിച്ച് അതാതു സ്ഥലത്ത് അട്ടി വച്ചിട്ടുള്ളതും, താഴെ പട്ടികയിൽ പറയുന്നവയുമായ തടിയും വിറകും അട്ടി വച്ചിരിക്കുന്ന സ്ഥലത്തുവച്ച് ദക്ഷിണമേഖലാ വനം കൺസർവേറ്റർ 9–3–1982–ലെ കേരളാ ഗസററിൽ ഫോറസ്റ്റ് ഷീററ് 102 മുതൽ 105 വരെ പേജുകളിൽ പരസ്യപ്പെടുത്തിയിട്ടുള്ള ഗവൺമെന്റ് തടി ഡിപ്പോകളിലെ ലേല വ്യവസ്ഥകൾക്കു വിധേയമായി 6–5–1983 പകൽ 11.30 മണിക്ക് റാന്നി ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്.

ലേലത്തിൽ പങ്കെടുക്കാൻ ഉദ്ദേശിക്കുന്നവർ ലേലം തുടങ്ങുന്നതിനു മുമ്പ് തടികളുടെയും, വിറകിന്റെയും നൽപ്പുതിൽപ്പു സ്ഥിതിയും അളവുകളും മററും നേരിട്ടു കണ്ട് മനസ്സിലാക്കി ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതാകുന്നു.

ലേലം കഴിഞ്ഞതിനുശേഷമുണ്ടാകുന്ന പരാതികളെ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. പട്ടികയിൽ വിവരിക്കുന്നതു കൂടാതെ വേറെ തടിയോ, വിറകോ ഉണ്ടായിരുന്നാൽ അവയും ലേലത്തിൽ ഉൾപ്പെടുത്തുന്നതാണ്.

ലേലത്തിനു നിശ്ചയിച്ചിരിക്കുന്ന ദിവസം അവധി ദിവസമായി വന്നാൽ അടുത്ത പ്രവർത്തിദിവസം നിശ്ചിത സമയത്ത് ലേലം നടത്തുന്നതാണ്.

പട്ടിക

(1) റെയിഞ്ചിന്റെ പേര്—ഗുഡ്രിക്കൽ
(2) നിരതദ്രവ്യം:—500 രൂപ.

(3) തടിയുടെ വിവരം (ഉദ്ദേശം)

| ക്രമനമ്പർ | ഇനം | എണ്ണം | ക്യൂ. മീ. |
|---|---|---|---|
| 1 | പാലി | 346 | 209.446 |
| 2 | നാങ്ക് | 103 | 51.530 |
| 3 | വെള്ളപ്പൂളി | 22 | 8.200 |
| 4 | കാര | 6 | 3,203 |
| 5 | വെട്ടി | 1 | 0.049 |
| 6 | കരിമരം | 25 | 7.177 |
| 7 | പ്ലാവ് | 4 | 1.645 |
| 8 | ചാര് | 14 | 7.557 |
| 9 | പോച്ച | 3 | 1,047 |
| 10 | വെടിപ്ലാവ് | 221 | 123.267 |
| 11 | കാട്ടുകാപ്പി | 19 | 6.695 |
| 12 | പൊന്നംപയിൻ | 30 | 14.415 |
| 13 | മഞ്ഞക്കടമ്പ് | 3 | 0.216 |
| 14 | പൂവണ് | 31 | 17,749 |
| 15 | വെള്ളകിൽ | 19 | 7.305 |
| 16 | കുളമാവ് | 10 | 5.514 |
| 17 | ഇഞ്ഞോലി | 6 | 1.639 |
| 16 | കോഴിവാലൻ | 1 | 0.174 |
| 19 | രുദ്രാക്ഷം | 18 | 15.062 |
| 20 | കരിവെട്ടി | 2 | 0.400 |
| 21 | ആറ്റുനാങ്ക് | 1 | 0.163 |
| 22 | കനല | 1 | 0.182 |
| 23 | ചാര് | 16 | 10.260 |
| 24 | ചോരപൈൻ | 33 | 14.268 |
| 25 | കരിംതുവര | 12 | 5,697 |
| 26 | വെള്ളകുന്തിരി | 8 | 6.628 |
| 27 | ഇരുമ്പറപ്പി | 32 | 17.234 |
| 28 | ഞാവൽ | 19 | 9.788 |
| 29 | വെള്ളതുവര | 14 | 6.112 |
| 30 | കളിപാക്ക് | 1 | 0.166 |
| 31 | പൊരിപൂവം | 2 | 0.606 |
| 32 | കപ്പാത്തി | 1 | 0.441 |
| 33 | പ്ലാവ് | 2 | 0.370 |
| 34 | കാട്ടുമരം | 6 | 5.576 |
| 35 | കരിവെട്ടി | 6 | 1.619 |
| 36 | മഞ്ഞതുവര | 16 | 15.192 |
| 37 | തോൽഞാവൽ | 7 | 6.794 |
| 36 | മലവേപ്പ് | 4 | 5,300 |
| 39 | ചന്ദനവേപ്പ് | 1 | 0.278 |
| 40 | കുന്തിരിക്കപയിൻ | 4 | 4.504 |
| 41 | കുളമാവ് | 6 | 3,696 |
| 42 | കളിപാക്ക് | 3 | 1.535 |
| 43 | കരിന്തകര | 3 | 0.666 |
| 44 | പൊരിപ്പൂവണ് | 5 | 2.203 |
| 45 | മുള്ളൻകാര | 3 | 0.663 |
| 46 | കറുവ | 7 | 6.756 |
| 47 | കാരകിൽ | 4 | 2.189 |
| 48 | പൂവൻ | 3 | 1,085 |
| 49 | വെള്ളപൊങ്ങ് | 2 | 0.569 |
| 50 | വയണ | 3 | 0.634 |
| 51 | ചന്ദനവേപ്പ് | 7 | 6.237 |
| 52 | മുളകുനാറി | 1 | 0.670 |
| 53 | കുരങ്ങാട്ടി | 1 | 0.291 |
| 54 | വെള്ളപൈൻ | 4 | 1.550 |
| 55 | വെടിപ്ലാവ് | 26 | 16.904 |
| 56 | നായ്ക്കമ്പകം | 2 | 1,703 |
| 57 | മഞ്ഞക്കടമ്പ് | 1 | 0.450 |
| 56 | പൂവം | 1 | 0.401 |
| 59 | താന്നി | 2 | 0.997 |
| 60 | കാട്ടുതൈലം | 1 | 0.369 |
| $1 | തുവര | 5 | 2.019 |
| | മൊത്തം | 1161 | 649.179 |

(4) വിറക് (ഉദ്ദേശം) 395.00 മെട്രിക് ടൺ.

കൂടുതൽ വിവരങ്ങൾ ഗൂഡ്രിക്കൽ റെയിഞ്ചാഫീസിലോ റാന്നി ഡിവിഷണൽ ഫോറസ്റ്റാഫീസിലോ നേരിട്ടന്വേഷിച്ചാൽ അറിയാവുന്നതാണ്.

ടി. എം. മനോഹരൻ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

റാന്നി.

---

## KONNI DIVISION

താങ്കിയാ കൃഷി കൂപ്പ് ലേലപ്പരസ്യം

നമ്പർ കെ. എൻ. സി—5.2212/83. 1983 ഏപ്രിൽ 2.

1. ഈ ഡിവിഷനിൽപ്പെട്ട പട്ടികയിൽ വിവരിക്കുന്ന സബ് കൂപ്പുകളിൽ നിലവിലുള്ള താങ്കിയാ വ്യവസ്ഥകൾക്കു വിധേയമായി രണ്ടുവർഷത്തേക്ക് പട്ടികയിൽ പറയുന്ന വിളകൾ കൃഷിചെയ്യുന്നതിനുള്ള അവകാശം അനുവദിച്ചുകിട്ടണമെന്ന് താൽപ്പര്യമുള്ളവയും 25–3–1975–ലെ ജി. ഒ. (എം. എസ്.) 160/75/AD/19–5–1975–ലെ 162/75/AD എന്നീ ഗവൺമെന്റ് ഉത്തരവുകളിൽ പ്രതിപാദിക്കുന്നവയും പ്രവർത്തനക്ഷമങ്ങളും നൂറുശതമാനവും ഹരിജന/ഗിരിജന അംഗങ്ങൾ ഉള്ളവയുമായ സഹകരണ സംഘങ്ങളിൽ നിന്നും നിശ്ചിത ഫാറത്തിൽ ആസ്തി സർട്ടിഫിക്കറ്റു സഹിതമുള്ള അപേക്ഷകൾ 1963 മെയ് 11–ാം തീയതി പകൽ ഒരു മണിവരെ ഈ ആഫീസിൽ കിട്ടത്തക്കവണ്ണം ക്ഷണിച്ചുകൊള്ളുന്നു.

2. സഹകരണസംഘങ്ങൾക്ക് ഡിപ്പാർട്ടുമെന്റ് നിശ്ചയിക്കുന്ന നിശ്ചിത നിരക്കിന് കൂപ്പുകൾ അനുവദിക്കുന്നതും എന്നാൽ ഒരു സബ് കൂപ്പിന് ഒന്നിലധികം സംഘങ്ങൾ അപേക്ഷകരായി വരുന്നപക്ഷം പ്രസ്തുത സബ് കൂപ്പ് അങ്ങനെയുള്ള അപേക്ഷകരെ മാത്രം പങ്കെടുപ്പിച്ചുകൊണ്ട് 11–5–1983 പകൽ മൂന്നു മണിക്ക് ഈ ആഫീസിൽ വച്ച് ലേലം ചെയ്യുന്നതും കൂടുതൽ നിരക്കിനു വിളിക്കുന്ന സഹകരണ സംഘത്തിന്റെ പേരിൽ ലേലം ഉറപ്പിക്കുന്നതുമാണ്. ലേലത്തിൽ പങ്കെടുക്കാൻ ബന്ധപ്പെട്ട സംഘങ്ങളുടെ പ്രതിനിധികൾ അധികാരപത്രം സഹിതം സ്ഥലത്ത് ഹാജരാകേണ്ടതാണ്.

<u>സൊസൈറ്റിക്ക് അലോട്ടുമെന്റിനുള്ള/ലേലത്തിനുള്ള വ്യവസ്ഥകൾ</u>

1. ഹെക്ടറിന് നിലവിലുള്ള കൽപ്പനകൾക്ക് വിധേയമായി പാട്ടസംഖ്യ അടയ്ക്കേണ്ടതാണ്.

2. അലോട്ടുചെയ്തു കിട്ടുന്ന ബ്ലോക്കിന്റെ ആകെ പാട്ടസംഖ്യയ്ക്ക് ഉതകുന്ന തരത്തിലുള്ളതും അലോട്ടുമെന്റിന് മൂന്നു മാസത്തിനകം ലഭിച്ചിട്ടുള്ളതുമായ അസ്സൽ സോൾവൻസി സർട്ടിഫിക്കറ്റുകൾ അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

3. സൊസൈറ്റികൾ പ്രവർത്തിക്കുന്ന ഡിസ്ട്രിക്ടിലെ ഡെപ്യൂട്ടി രജിസ്ട്രാരുടെ സോൾവൻസി സർട്ടിഫിക്കറ്റുകൾ ഹാജരാക്കേണ്ടതാണ്.

4. അലോട്ടുചെയ്തു കിട്ടുന്ന/ലേലം വിളിച്ചു കിട്ടുന്ന ബ്ലോക്കുകളുടെ ആകെ പാട്ടത്തുകയുടെ മൂന്നിലൊന്ന് അലോട്ടുമെന്റ് ദിവസം/ലേലദിവസം തന്നെ കെട്ടിവയ്ക്കേണ്ടതാണ്.

5. അലോട്ടുമെന്റ് ദിവസം സൊസൈറ്റികളുടെ ആധികാരികമായി ചുമതലപ്പെട്ട ആളുകൾ കോന്നി ഡിവിഷണൽ ഫോറസ്റ്റാഫീസിൽ ഹാജരായിരിക്കേണ്ടതാണ്.

6. അലോട്ട്മെന്റ്/ലേലം കഴിഞ്ഞാൽ ഡിപ്പാർട്ടുമെന്റിൽനിന്നും അറിയിപ്പുകിട്ടുന്നതനുസരിച്ച് നിർദ്ദിഷ്ട തീയതിക്കു മുമ്പായി ഉടമ്പടി വയ്ക്കേണ്ടതാണ്.

ആയതിന് സംഘം പൊതുയോഗം കൂടി ഒരു പ്രമേയം മൂലം പ്രസിഡന്റിനെയും സെക്രട്ടറിയെയും ചുമതലപ്പെടുത്തേണ്ടതും ടി പ്രമേയത്തിന്റെ അസൽ ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് ഉടമ്പടി വയ്ക്കുന്ന സമയത്ത് ഏൽപ്പിക്കേണ്ടതുമാണ്. കൂടാതെ പ്രസിഡന്റിന്റെയും സെക്രട്ടറിയുടെയും കൈയൊപ്പ് ബന്ധപ്പെട്ട സഹകരണ സംഘം ഡെപ്യൂട്ടി രജിസ്ട്രാർ സാക്ഷ്യപ്പെടുത്തി ഉടമ്പടി വയ്ക്കുന്ന ദിവസം ഹാജരാക്കേണ്ടതാണ്.

7. മുകളിൽ 4-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കും പ്രകാരം മൂന്നിലൊന്ന് അടയ്ക്കാനോ ആറാം ഖണ്ഡികയിൽ പറയും പ്രകാരം ഉടമ്പടി വയ്ക്കാനോ വീഴ്ച വരുത്തിയാൽ കോന്നി ഡിവിഷണൽ ഫോറസ്റ്റാഫീസർ യുക്തമെന്നു തോന്നുന്ന ദിവസം ബന്ധപ്പെട്ട ബ്ലോക്ക് വീഴ്ചക്കാരായ സംഘത്തിന്റെ നഷ്ടോത്തരവാദിത്വത്തിൽ ലേലം ചെയ്യുന്നതും ലേലത്തിൽ ആദ്യസംഘത്തിന് അനുവദിച്ച നിരക്കിൽ പാട്ടം ലഭിച്ചില്ലെങ്കിൽ കുറവു വന്ന തുകയും ലേലച്ചിലവും സംഘത്തിൽനിന്നും റവന്യൂ റിക്കവറി ഉൾപ്പെടെയുള്ള നടപടികളിൽ കൂടി ഈടാക്കുന്നതും സംഘത്തിനെ അഞ്ചുവർഷം വരെയുള്ള കാലയളവിലേക്ക് ബ്ലാക്കു ലിസ്റ്റ് ചെയ്യുന്നതുമായിരിക്കും.

ലേലത്തിൽ കൂടുതൽ സംഖ്യ കിട്ടിയാൽ ആയതിന് സംഘത്തിന് യാതൊരു അവകാശവും ഉണ്ടായിരിക്കുന്നതല്ല.

8. പാട്ടത്തിനെടുക്കുന്ന ബ്ലോക്ക് സംഘങ്ങൾ അവയുടെ അംഗങ്ങൾക്കിടയിൽ വിതിച്ചു കൊടുക്കുവാൻ അനുവദിക്കുന്നതല്ല. പ്രസ്തുത സ്ഥലം മുഴുവനും സംഘം നേരിട്ടു കൃഷി ചെയ്യേണ്ടതാണ്. ഇതിനു വീഴ്ച വരുത്തിയാൽ പാട്ടം റദ്ദു ചെയ്യുന്നതും സ്ഥലം കൃഷിയുൾപ്പെടെ തിരികെ ഏറ്റെടുക്കുന്നതും ആയതിൽവെച്ച് സംഘത്തിന് യാതൊരു അവകാശത്തിനോ നഷ്ടപരിഹാരത്തിനോ അർഹത ഇല്ലാത്തതുമായിരിക്കും.

9. സഹകരണ സംഘങ്ങൾക്കിടയിൽ വിതരണം ചെയ്തു കഴിഞ്ഞിട്ടുള്ള സബ്കൂപ്പുകൾ 1983 മേയ് 12-ാം തീയതി രാവിലെ 11 മണിക്ക് അടിയിൽ കാണിച്ചിരിക്കുന്ന നിബന്ധനകൾക്കും നിലവിലുള്ള മററു വ്യവസ്ഥകൾക്കും വിധേയമായി ഈ ആഫീസിൽ വച്ച് കോന്നി ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്യുന്നതാണ്. ലേലദിവസവും സഹകരണ സംഘങ്ങളിൽ നിന്നും അപേക്ഷ സ്വീകരിക്കാൻ നിശ്ചയിച്ചിട്ടുള്ള ദിവസവും അവധിയായി വന്നാൽ അതാതിന്റെ അടുത്ത പ്രവൃത്തി ദിവസം നിശ്ചിത സമയത്തും സ്ഥലത്തും അപേക്ഷകൾ സ്വീകരിക്കുന്നതും ലേലം നടത്തുന്നതുമാണ്.

നിരതദ്രവ്യം:—ഓരോ സബ്കൂപ്പിനും 250 രൂപ വീതം

സെക്യൂരിററി ഡിപ്പോസിററ്.

1. ഹെക്ടറിന് 100 രൂപ വീതം.
2. സഹകരണസംഘത്തിന് ഹെക്ടറിന് 50 രൂപ വീതം

കാലാവധി:—ലേലം ഉറപ്പിച്ച് അറിയിപ്പ് അയയ്ക്കുന്ന തീയതി മുതൽ രണ്ടു വർഷം

വിളകൾ: ഒന്നാം വർഷം ഒരു നെല്ലുവിളയും ഒരു പയറു വിളയും രണ്ടാംവർഷം ഒരു കപ്പ വിള അല്ലെങ്കിൽ ആകെ രണ്ട് കപ്പ വിള മാത്രം. വിളയുടെ കാര്യത്തിൽ അലോട്ടുമെന്റിന്/ലേലത്തിന് മുമ്പായി തിരുമാനം എടുത്ത് അറിയിക്കുന്നതാണ്.

10. ലേലത്തുകയുടെ തവണകൾ അടയ്ക്കേണ്ട വ്യവസ്ഥ

പാട്ടത്തുകയുടെ മൂന്നിലൊന്ന് ലേലം കഴിഞ്ഞാലുടനെ അന്നുതന്നെയും അടുത്ത മൂന്നിലൊന്ന് 1983 സെപ്റ്റംബർ 30 നകമോ കൃഷിയായ നെല്ലുവിളവെടുപ്പോ കപ്പകൃഷിയാണെങ്കിൽ 1984 ജനുവരി 31 നകമോ ഒന്നാം വർഷ കപ്പ വിളവെടുപ്പോ ഏതു ആദ്യം വരുന്നുവോ അതിനകവും, ബാക്കി മൂന്നിലൊന്ന് പാട്ടക്കാലാവധി തീരുന്നതിനു മുമ്പോ, അല്ലെങ്കിൽ രണ്ടാം വർഷത്തെ വിളവെടുപ്പോ ഏത് ആദ്യം വരുന്നുവോ അതിനകവും അടച്ചിരിക്കേണ്ടതാണ്. വിജയിയാകാത്ത ലേലക്കാരന്റെ നിരതദ്രവ്യം ലേലം കഴിഞ്ഞാലുടൻ മടക്കികൊടുക്കുന്നതും വിജയിയായ ലേലക്കാരന്റെ നിരതദ്രവ്യം ആദ്യത്തെ 1/3 പാട്ടത്തുകയിൽ വക കൊള്ളിക്കുന്നതുമാണ്.

തവണകൾ അടയ്ക്കാൻ താമസിച്ചാലുള്ള പിഴകൾ

11. പാട്ടത്തുകയുടെ ഒന്നാം തവണ ലേലം കഴിഞ്ഞാലുടനെ ഒടുക്കിയില്ലെങ്കിൽ നിരതദ്രവ്യം കണ്ടുകെട്ടി ലേലം വിളിച്ചിട്ടുള്ള സബ്കൂപ്പ് താഴെ 10-ാം ഖണ്ഡികയിൽ പറയുന്ന നിബന്ധനകൾക്കു വിധേയമായി വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതാണ്. ബാക്കി പാട്ടത്തുക അതാതിനു പറഞ്ഞിരിക്കുന്ന സമയത്തു അടച്ചില്ലെങ്കിൽ ആദ്യത്തെ രണ്ടു മാസത്തിന് 12 ശതമാനം പലിശ ചുമത്തി കോന്നി ഡിവിഷണൽ ഫോറസ്റ്റാഫീസർ അവധി അനുവദിക്കുന്നതാണ്. വീണ്ടും താമസിച്ചാൽ 12 ശതമാനം പലിശ ചുമത്തി കൊല്ലം സർക്കിൾ കൺസർവേറ്റർ ഡിവിഷണൽ ഫോറസ്റ്റാഫീസർ അനുവദിച്ച സമയത്തിനുശേഷം പാട്ടക്കാലാവധിവരെ അവധി അനുവദിക്കുന്നതാണ്. അസൽ പാട്ടക്കാലാവധി കഴിഞ്ഞ് നീട്ടിക്കൊടുത്ത പാട്ടക്കാലാവധിക്കുള്ളിൽ പാട്ടം ഒടുക്കാൻ വീണ്ടും അവധി ആവശ്യമായി വന്നാൽ ആയത് ചീഫ് കൺസർവേറററുടെ ഉത്തരവിൽ 12 ശതമാനം പലിശ ഈടാക്കിക്കൊണ്ട് യുക്തമെന്നു തോന്നുന്നെങ്കിൽ അനുവദിക്കാവുന്നതാണ്. എന്നാൽ പരമാവധി അനുവദനീയമായ അവധിക്കു ശേഷവും ബാക്കി പാട്ടത്തുക അടയ്ക്കുവാൻ വീഴ്ച വരുത്തിയാൽ ഉടമ്പടി റദ്ദു ചെയ്ത് വിളവും സെക്യൂരിററിയും പാട്ടക്കാരൻ അതുവരെ ഒടുക്കിയിട്ടുള്ള എല്ലാ തുകകളും കണ്ടുകെട്ടി താഴെ 12-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന നിബന്ധനകൾക്കു വിധേയമായി വിളയോ, സ്ഥലമോ രണ്ടും കൂടിയോ വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതാണ്.

12. വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ കണ്ടുകെട്ടിയ വിളകളുടെ ലേലമോ കൃഷി സ്ഥലത്തിന്റെ പുനർലേലമോ രണ്ടും കൂടിയോ ചെയ്യുമ്പോൾ വീഴ്ചക്കാരനിൽ നിന്നും ഈടാക്കേണ്ടുന്ന സംഖ്യാതുകകളും പരസ്യച്ചിലവും കിട്ടിയില്ലെങ്കിൽ കുറവുവന്ന തുക വീഴ്ചക്കാരന്റെ പക്കൽ നിന്നും റവന്യൂ റിക്കവറിയുൾപ്പെടെയുള്ള നടപടികൾ മുഖാന്തിരം ഈടാക്കുന്നതാണ്. മറിച്ച് ലേലത്തിൽ എന്തെങ്കിലും ലാഭമുണ്ടായാൽ ആയതിന് വീഴ്ചക്കാരന് യാതൊരു അവകാശവും ഇല്ലാത്തതുമാകുന്നു. കൂടാതെ ലേലക്കാരനെ താൽക്കാലികമായോ, സ്ഥിരമായോ, ബ്ലാക്കു ലിസ്ററു ചെയ്യുവാനും കോന്നി ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് അധികാരമുണ്ടായിരിക്കും. ടി പുനർലേലത്തിൽ വീഴ്ചക്കാരനോ, [illegible] പങ്കെടുക്കാൻ പാടില്ലാത്തതുമാകുന്നു. വിളവുകൾ കണ്ടു കെട്ടുന്നതിലോ, പുനർലേലം ചെയ്യുന്നതിലോ വച്ച് ലേലക്കാരന് യാതൊരു നഷ്ടപരിഹാരങ്ങൾക്കും അർഹതയില്ലാത്തതാണ്.

13. പലിശ ഈടാക്കുമ്പോൾ മൊത്തം വരുന്ന സമയം 15 ദിവസത്തിന് താഴെ ആണെങ്കിൽ ആയത് ഒഴിവാക്കുന്നതും 15 ദിവസമോ അതിനുമേൽ 30 ദിവസത്തിനകമുള്ള സമയം ഒരു മാസമായി കണക്കാക്കുന്നതും അതുപോലെ 50 പൈസയ്ക്കു താഴെയുള്ള തുക ഒഴിവാക്കുന്നതും 50 പൈസയ്ക്കുമേൽ ഒരു രൂപയ്ക്ക് അകമുള്ള തുക ഒരു രൂപയായി കണക്കാക്കി ഈടാക്കുന്നതുമാണ്.

14. <u>എഗ്രിമെന്റ്</u>

വിജയിയാകുന്ന ലേലക്കാരൻ ലേലം സ്ഥിരപ്പെടുത്തി അറിയിപ്പു ലഭിച്ച തിയതി മുതൽ പതിനഞ്ചു ദിവസത്തിനകം സെക്യൂരിറ്റി കോന്നി ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് പ്ലഡ്ജ് ചെയ്തു ട്രഷറി സേവിംഗ്സ് ബാങ്ക് അക്കൗണ്ടായി, കെട്ടിവച്ച് മൂന്നേ മുക്കാൽ രൂപാ മുദ്രപ്പത്രത്തിൽ നിർദ്ദിഷ്ട രീതിയിൽ ഉടമ്പടി വയ്ക്കേണ്ടതാണ്. സെക്യൂരിറ്റി കെട്ടുന്നതിന് താമസം വരുത്തിയാൽ 12 ശതമാനം പലിശ ഈടാക്കിക്കൊണ്ട് 15 ദിവസവും 24 ശതമാനം നിരക്കിൽ പലിശ ഈടാക്കിക്കൊണ്ട് അടുത്ത 15 ദിവസവും ഡിവിഷണൽ ഫോറസ്റ്റാഫീസർ കാലാവധി അനുവദിക്കുന്നതാണ്. വീണ്ടും താമസം വരുത്തിയാൽ 24 ശതമാനം പലിശ ഈടാക്കിക്കൊണ്ട് കൊല്ലം കൺസർവേറ്റർ സന്ദേഹത്തിന് യുക്തമെന്നു തോന്നിയാൽ പരമാവധി 30 ദിവസത്തെ അവധി സമയം കൂടി അനുവദിക്കാവുന്നതാണ്. ടി സമയപരിധിക്കുള്ളിൽ സെക്യൂരിറ്റി കെട്ടി ഉടമ്പടി വയ്ക്കുന്നതിന് വീഴ്ച വരുത്തിയാൽ ലേലം റദ്ദു ചെയ്യുന്നതും ലേലക്കാരൻ കെട്ടിവച്ച തുക സർക്കാരിലേയ്ക്ക് മുതൽ കൂട്ടുന്നതും കൂടാതെ സബ്കൂപ്പ് ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ മുകളിൽ 12-മതു ഖണ്ഡികയിൽ പറയും പ്രകാരം പുനർലേലം ചെയ്യുന്നതുമാണ്. സെക്യൂരിറ്റി കെട്ടിയശേഷം ഉടമ്പടി വയ്ക്കുവാൻ താമസിച്ചാൽ സെക്യൂരിറ്റി അടച്ച ദിവസം മുതൽ എഗ്രിമെന്റ് വയ്ക്കുന്ന ദിവസം വരെ ദിനംപ്രതി ഒരു രൂപാ പിഴ ലേലക്കാരനിൽനിന്നും ഈടാക്കിക്കൊണ്ട് പരമാവധി 30 ദിവസം അനുവദിക്കുന്നതാണ്. ഇപ്രകാരം അനുവദിച്ച കാലയളവിനുള്ളിൽ ഉടമ്പടി വയ്ക്കുവാൻ വീഴ്ച വരുത്തിയാൽ ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ കൂപ്പ് മുകളിൽ 12-ാം ഖണ്ഡികയിൽ പറയുംപ്രകാരം പുനർലേലം ചെയ്യുന്നതായിരിക്കും.

15. പാട്ടക്കാരന്റെ സ്വന്തം ചിലവിൽ ഇൻസ്പെക്ഷൻ പാത്സ്, ഫയർ ലൈൻസ് എന്നിവ ഡിപ്പാർട്ടുമെന്റിന്റെ നിർദ്ദേശപ്രകാരം നിർമ്മിക്കേണ്ടതാണ്.

16. ഡിപ്പാർട്ടുമെന്റിൽനിന്നും തേക്കു തൈകളോ മറ്റു നിശ്ചയിക്കപ്പെട്ട തൈകളോ വച്ചു പിടിപ്പിച്ചതിനുശേഷം മാത്രമേ കൂപ്പിൽ കൃഷിയിറക്കുവാൻ പാട്ടക്കാരനെ അനുവദിക്കുകയുള്ളൂ. പാട്ടക്കാലാവധി തീരുന്നതോടെ പാട്ടക്കാരൻ കൂപ്പ് വിട്ട് ഒഴിയേണ്ടതും സ്ഥലം ഡിപ്പാർട്ടുമെന്റിലേക്ക് ഏറ്റെടുക്കുന്നതുമായിരിക്കും. പരമാവധി അനുവദിക്കുന്ന സമയം വരെ വിളവ് നീക്കം ചെയ്തില്ലെങ്കിൽ വിളവ് കണ്ടുകെട്ടി 12-ാം ഖണ്ഡികയിലെ വ്യവസ്ഥപ്രകാരം പാട്ടക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ ലേലം ചെയ്യുന്നതായിരിക്കും.

17. ഡിപ്പാർട്ടുമെന്റിൽനിന്നും വച്ചു പിടിപ്പിച്ചിട്ടുള്ള തേക്കു തൈകൾക്കു ചുറ്റും 30 സെ.മീ. ചുറ്റളവിനുള്ളിൽ യാതൊരു കൃഷിയോ, കളയോ കൂടാതെ സൂക്ഷിക്കേണ്ടതും വീഴ്ച വരുത്തിയാൽ അങ്ങനെയുള്ള കൃഷികളും കളകളും പാട്ടക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ ഡിപ്പാർട്ടുമെന്റിൽ നിന്നും നീക്കം ചെയ്യുന്നതാണ്. യാതൊരു കാരണവശാലും തേക്കുതൈകൾക്ക് ഒരു ഹാനിയും വരുത്തിക്കൂടാത്തതും വല്ല ഹാനിയും വരുത്തിയാൽ ആയതിന് ഡിവിഷണൽ ഫോറസ്റ്റാഫീസർ നിശ്ചയിക്കുന്ന നഷ്ടം പാട്ടക്കാരനിൽനിന്നും ഈടാക്കുന്നതുമാണ്.

18. കൂപ്പിൽ പോക്കു തൈകൾ യഥാസമയം വയ്ക്കാൻ പാട്ടക്കാരൻ ബാദ്ധ്യസ്ഥനാണ്. വീഴ്ച വരുത്തിയാൽ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ ഡിപ്പാർട്ടുമെന്റിൽനിന്നും ഈ ജോലി ചെയ്യിക്കുന്നതാണ്.

19. കാലാവധി കഴിയുന്നതോടുകൂടി പാട്ടക്കാരൻ കളയെടുപ്പു നടത്തിയും മുഴുവൻ തൈകളോടുകൂടിയും കൂപ്പ് ഡിപ്പാർട്ടുമെന്റിലേയ്ക്ക് കൈമാറേണ്ടതുമാണ്. പാട്ടക്കാലാവധി തീർന്നു കഴിഞ്ഞ് പാട്ടസ്ഥലത്തെ എന്തെങ്കിലും. വിളവ് നീക്കം ചെയ്യാൻ ഉണ്ടെങ്കിൽ അതിൻമേൽ പാട്ടക്കാരന് അവകാശം ഉണ്ടായിരിക്കുന്നതല്ല. എന്നാൽ കാലാവധി നീട്ടുന്നതിന് അപേക്ഷകളുണ്ടെങ്കിൽ ആയതിൻമേൽ കാലാകാലങ്ങളിലുള്ള നിയമങ്ങൾക്ക് അനുസരണമായി തീർപ്പു കല്പിക്കുന്നതാണ്.

20. വിശദമായ വ്യവസ്ഥകൾ പാട്ട ഉടമ്പടിയിൽ ഉണ്ടായിരിക്കുന്നതും ആ വ്യവസ്ഥകൾ കർശനമായി പാലിച്ചിരിക്കേണ്ടതുമാണ്. വിശദമായ പാട്ട ഉടമ്പടി വ്യവസ്ഥകൾ ഈ ആഫീസിലോ, കോന്നി, മണ്ണാറപ്പാറ എന്നീ റെയിഞ്ചാഫീസുകളിൽനിന്നോ അറിയാവുന്നതാണ്.

21. ലേലക്കാരന് നിയമാനുസൃതമുള്ള ഉടമ്പടി വച്ചതിനുശേഷം മാത്രമേ കൂപ്പിൽ പ്രവേശനാനുവാദമുള്ളൂ. കൂപ്പിൽ പ്രവേശിക്കുന്നതിന് മുൻപ് ഡിവിഷണൽ ഫോറസ്റ്റാഫീസർ ഒപ്പിട്ട കൂപ്പിന്റെ ഒരു സ്കെച്ച് പാട്ടക്കാരൻ വാങ്ങിയിരിക്കേണ്ടതാണ്.

22. ഡിപ്പാർട്ടുമെന്റാവശ്യത്തിലേയ്ക്ക് തവാരണ എടുക്കാനോ, മറ്റെന്തെങ്കിലും ആവശ്യത്തിനോ കൂപ്പിൽനിന്നും സ്ഥലം ഉപയോഗിക്കുകയാണെങ്കിൽ അതിനുള്ള പാട്ടത്തുക ഇളവു ചെയ്തു കൊടുക്കുന്നതാണ്.

23. കൂപ്പിൽ കപ്പത്തണ്ടുകൾ നടുമ്പോൾ നാലു തേക്കു തൈകളുടെ മദ്ധ്യത്ത് ഒരു കമ്പു കപ്പത്തണ്ടു മാത്രം നടേണ്ടതും അതിനു വിപരീതമായി കൂടുതൽ കപ്പക്കൃഷി ചെയ്താൽ ഡിപ്പാർട്ടുമെന്റിൽനിന്നും പാട്ടക്കാരന്റെ ചിലവിൽ അവ പിഴുതു നീക്കുന്നതു കൂടാതെ കർശനമായി മറ്റു നടപടികൾക്കും പാട്ടക്കാരൻ വിധേയനാകുന്നതാണ്.

24. നെൽക്കൃഷിയെ സംബന്ധിച്ചിടത്തോളം നിലവിലുള്ള നിയമങ്ങൾക്കു വിധേയമായി ലെവി അളന്ന് ബന്ധപ്പെട്ട ഡിപ്പാർട്ടുമെന്റ് അധികാരികളെ ഏൽപ്പിക്കേണ്ടതും അവരിൽ നിന്നും ആയതിനുള്ള സർട്ടിഫിക്കറ്റ് ബാക്കി ഉള്ള നെല്ല് കൊണ്ടുപോകും മുമ്പ് ബന്ധപ്പെട്ട റെയിഞ്ചാഫീസിൽ ഹാജരാക്കേണ്ടതുമാണ്.

25. ലേലം പിടിച്ചശേഷം പലർക്കായി കൃഷിക്കു വേണ്ടി വീതിച്ചുകൊടുക്കണമെങ്കിൽ അവരുടെ പേര്, മേൽവിലാസം, കൊടുക്കാൻ ഉദ്ദേശിക്കുന്ന സ്ഥലത്തിന്റെ വിസ്തീർണ്ണം എന്നിവ കാണിച്ച് ബന്ധപ്പെട്ട റെയിഞ്ചാഫീസിൽ അപേക്ഷിക്കേണ്ടതും റെയിഞ്ചാഫീസർ അംഗീകരിക്കുന്ന ആൾക്കാർക്കുമാത്രം അപ്രകാരം വീതിച്ചു കൊടുക്കേണ്ടതുമാണ്. അങ്ങനെ വീതിച്ചുകൊടുക്കുമ്പോൾ പട്ടികജാതി/പട്ടികവർഗ്ഗക്കാർക്ക് മുൻഗണന നൽകേണ്ടതാണ്.

26. കൂപ്പിന്റെ വിസ്തീർണ്ണത്തിൻമേലുള്ള തർക്കങ്ങൾ കോന്നി ഡിവിഷണൽ ഫോറസ്റ്റാഫീസറുടെ അന്തിമതീരുമാനത്തിന് വിധേയമായിരിക്കും.

27. ലേലക്കാരനും മിയാൻ ഏർപ്പെടുത്തുന്ന ജോലിക്കാരും കൃഷിക്കാരും കേരളാ ഫോറസ്റ്റ് ആക്റ്റ് ബന്ധപ്പെട്ട റൂളുകൾ ഇവയ്ക്ക് വിധേയരായിരിക്കണം.

28. കാലാകാലങ്ങളിൽ വനംവകുപ്പ് ഉദ്യോഗസ്ഥന്മാർ നൽകുന്ന നിർദ്ദേശങ്ങൾ കർശനമായി പാലിച്ചിരിക്കേണ്ടതാണ്.

29. വനത്തിലേക്ക് തീ കയറാതെ നോക്കുവാനും തീ ഉണ്ടാവുകയോ, വനവിഭവങ്ങൾ കളവു നടക്കുകയോ ചെയ്താൽ വിവരം ഉടനടി അടുത്തുള്ള വനംവകുപ്പ് ഉദ്യോഗസ്ഥന് അറിവു കൊടുക്കുവാനും അത് തടയുവാനും ലേലക്കാരനും കൃഷിക്കാരനും ജോലിക്കാരനും ബാദ്ധ്യതപ്പെട്ടിരിക്കും.

30. ലേലക്കാരൻ ഏർപ്പെടുത്തുന്ന കൃഷിക്കാരും ജോലിക്കാരും ചെയ്യുന്ന കൃത്യങ്ങൾക്കും കൃത്യവിലോപങ്ങൾക്കും ലേലക്കാരന് താൻ ചെയ്യുന്ന രീതിയിൽ പൂർണ്ണ ഉത്തരവാദിത്വം ഉണ്ടായിരിക്കും.

31. മുൻപറഞ്ഞ നിബന്ധനകളിൽ ഏതെങ്കിലും അനുസരിക്കാതെ വന്നാൽ ആയത് കരാറിന്റെ മൊത്തത്തിലുള്ള ലംഘനമായി കണക്കാക്കുന്നതും സംഗതികളുടെ ഗുരുലഘുത്വമനുസരിച്ച് പണമായി പിഴയിടുക മുതൽ ഉടമ്പടി റദ്ദു ചെയ്യുക, സെക്യൂരിറ്റിയും കൃഷിയും കണ്ടുകെട്ടുക, ലേലക്കാരന് താൽക്കാലികമായോ സ്ഥിരമായോ ബ്ലാക്കുലിസ്റ്റ് ചെയ്യുക തുടങ്ങിയവ വരെയുള്ള ശിക്ഷാനടപടികൾ കൈക്കൊള്ളുവാൻ കോന്നി ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

32. സ്ഥലങ്ങൾ കാലേക്കൂട്ടി പരിശോധിച്ച് അവയുടെ നൽപ്പുതിർപ്പുകൾ ശരിയ്ക്കും മനസ്സിലാക്കേണ്ടതും അവയിൻമേൽ പിന്നീട് യാതൊരു ആക്ഷേപങ്ങളും ഉന്നയിക്കുവാൻ ലേലക്കാരന് അവകാശം ഇല്ലാത്തതുമാണ്.

33. സെക്യൂരിറ്റി ഡിപ്പോസിറ്റ് തിരിച്ചു നൽകുന്നതിന് മുമ്പ് 500 രൂപയോ, അതിലധികമോ പാട്ടത്തുക വരുന്ന ലേലക്കാരൻ സാദ്ധ്യതയുള്ള സെയിൽസ് ടാക്സ് ക്ലിയറൻസ് സർട്ടിഫിക്കറ്റും അഗ്രികൾച്ചർ ഇൻകംടാക്സ് ക്ലിയറൻസ് സർട്ടിഫിക്കറ്റും പാട്ടത്തുക 5000 രൂപയോ അതിലധികമോ വരുന്ന പാട്ടക്കാരൻ സാദ്ധ്യതയുള്ള സെയിൽസ് ടാക്സ് ക്ലിയറൻസ് സർട്ടിഫിക്കറ്റും, അഗ്രികൾച്ചറൽ ഇൻകം ടാക്സ് ക്ലിയറൻസ് സർട്ടിഫിക്കറ്റും, ഇൻകംടാക്സ് ക്ലിയറൻസ് സർട്ടിഫിക്കറ്റും ഹാജരാക്കേണ്ടതാണ്.

34. കൂടുതലായി എന്തെങ്കിലും നിബന്ധനകളോ, ഉള്ളവയിൽ എന്തെങ്കിലും മാറ്റങ്ങളോ വേണമെന്നു തോന്നുന്നപക്ഷം ലേലസമയത്ത് പ്രഖ്യാപിക്കുകയോ ഉടമ്പടി വ്യവസ്ഥകളിൽ കൂട്ടിച്ചേർക്കുകയോ ചെയ്യുന്നതായിരിക്കും.

35. ലേലത്തിൽ പങ്കുചേരുംമുമ്പ് ഈ പരസ്യത്തിലെയും ഒപ്പു വയ്ക്കാനുള്ള ഉടമ്പടിയിലെയും നിബന്ധനകൾ വ്യക്തമായി ഗ്രഹിച്ചിരിക്കേണ്ടതും സമ്മതിച്ച് ഒപ്പു വച്ചാൽ ലേലനിബന്ധനകളും ഉടമ്പടി വ്യവസ്ഥകളും ലേലക്കാരന് സമ്മതമാണെന്ന് അർത്ഥമുള്ളതുമാണ്.

36. പട്ടികയിൽ പറയുന്ന സബ് കൂപ്പുകൾ തീർത്ത് സെയിൽകൂപ്പ്, കൺട്രാക്റ്റർ ജോലികൾ തീർത്ത് ഒഴിഞ്ഞ് തേക്കു നടുന്ന മുറയ്ക്കു ടാങ്കിയാ കൃഷി ലേലക്കാരെ ഏൽപ്പിച്ചു കൊടുക്കാമെന്ന് അറിയിപ്പായിച്ച് 14-ാം ഖണ്ഡികയിൽ പറയുന്ന കാലാവധിക്കുള്ളിൽ തന്നെ ടാങ്കിയായിൽ കൃഷിക്കുന്നതും എന്നാൽ ലേലക്കാരൻ പാട്ടവും സെക്യൂരിറ്റിയും ഒടുക്കി കൃത്യസമയത്തുതന്നെ ഉടമ്പടി വയ്ക്കേണ്ടതുമാണ്.

കൂടുതൽ വിവരങ്ങൾ ഈ ആഫീസിൽ നിന്നോ കോന്നി, നടുവത്തുമൂഴി, മണ്ണാറപ്പാറ എന്നീ റെയിഞ്ചാഫീസുകളിൽ നിന്നോ അറിയാവുന്നതാണ്. ഏതെങ്കിലും കൂപ്പുകൾ ഭാഗികമായോ മൊത്തമായോ അലോട്ട്മെന്റിൽ നിന്നും/ലേലത്തിൽ നിന്നും ഒഴിവാക്കേണ്ടി വന്നാൽ അപ്രകാരം ചെയ്യുന്നതാണ്.

പട്ടിക

| ക്രമനമ്പർ | സബ്കൂപ്പിന്റെ പേര് | | വിസ്തീർണ്ണം (ഹെക്ടർ) |
|---|---|---|---|
| | മണ്ണാറപ്പാറ റെയിഞ്ച് | | |
| 1. | ചെമ്പനരുവി കൂപ്പ് നമ്പർ 12-ൽ സബ്കൂപ്പ് | 1 | 10.50 |
| 2. | ടി | 4 | 11.80 |
| 3. | ടി | 5 | 12.40 |
| 4. | ടി 12 എ-ൽ സബ്കൂപ്പ് | 2 | 15.20 |
| 5. | ടി 14-ൽ സബ്കൂപ്പ് | 1 | 9.40 |
| 6. | ടി. | 2 | 9.30 |
| 7. | ടി. | 3 | 9.70 |
| 8. | ടി. | 4 | 11.40 |
| 9. | ടി. | 5 | 9.80 |
| 10. | ടി. | 6 | 8.10 |
| 11. | ടി. 15-ൽ സബ് കൂപ്പ് | 1 | 7.40 |
| 12. | ടി. | 2 | 8.70 |
| 13. | ടി. | 3 | 8.05 |
| 14. | ടി. | 4 | 8.10 |
| 15. | ടി. | 5 | 10.50 |
| 16 | ടി. | 6 | 9.30 |
| | കോന്നി റെയിഞ്ച് | | |
| 17. | 1910 തേക്ക് പ്ലാന്റേഷൻ സബ്കൂപ്പ്നമ്പർ | 1 | 15.50 |
| 18. | ടി | 2 | 8.20 |
| 19. | ടി | 3 | 8.30 |
| 20. | ടി | 4 | 7.70 |

കോന്നി.

പി. എസ്. എൻ. റാവുത്തർ,
ഡെപ്യൂട്ടി കൺസർവേറ്റർ ഓഫ് ഫോറസ്റ്റ്സ്.

---

## WILD LIFE PRESERVATION DIVISION, THEKKADY

ലേലപ്പരസ്യം

ആർ. 817/82. 1983 മാർച്ച് 29.

ഈ ഡിവിഷനിൽപ്പെട്ട താഴെ പറയുന്ന റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റ് കേസ്സുകളിൽ ഉൾപ്പെട്ടതായ തൊണ്ടിസാധനങ്ങൾ, വിറക് മുതലായവ 1983 ഏപ്രിൽ, മേയ്, ജൂൺ, മാസങ്ങളിൽ അതാത് റെയിഞ്ചിനു നേരെ കൊടുത്തിരിക്കുന്ന തീയതികളിൽ പകൽ മൂന്നുമണിക്ക് തേക്കടി വൈൽഡ് ലൈഫ് പ്രിസർവേഷൻ ആഫീസറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ അതാത് റെയിഞ്ചാഫീസുകളിൽ വച്ച് സർക്കാർ തടി ഡിപ്പോകളിലെ ലേല വ്യവസ്ഥകളനുസരിച്ച് പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതാകുന്നു. ലേലത്തിനു നിശ്ചയിച്ചിരിക്കുന്ന തീയതികൾ പൊതു ഒഴിവുദിവസമാകാനിടയായാൽ

അടുത്ത പ്രവൃത്തി ദിവസങ്ങളിൽ നിശ്ചിതസമയത്ത് ലേലം നടത്തുന്നതാണ്. കൂടുതൽ വിവരങ്ങൾ അതാത് അസിസ്റ്റന്റ് വൈൽഡ് ലൈഫ് പ്രിസർവേഷൻ ഓഫീസുകളിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

നിരതദ്രവ്യം: 60 രൂപ.

| റെയിഞ്ചിന്റെ പേര് | ലേലതീയതി ഏപ്രിൽ | മേയ് | ജൂൺ |
|---|---|---|---|
| തേക്കടി റെയിഞ്ച് | 29 | 26 | 28 |
| വള്ളക്കടവ് റെയിഞ്ച് | 30 | 27 | 29 |

എൻ. വി. ത്രിവേദിബാബു,
വൈൽഡ് ലൈഫ് പ്രിസർവേഷൻ
ഓഫീസർ.

## MALAYATTUR DIVISION

### കൃഷി കൂപ്പ് ലേലപ്പരസ്യം

എൽ.സി. 1-10767/82. 1983 ഏപ്രിൽ 6.

ഈ ഡിവിഷനിലെ താഴെ പട്ടികയിൽ വിവരിക്കുന്ന കൃഷിക്കൂപ്പുകളിൽ 1978 മാർച്ച് 28-ാം തിയതിയിലെ ഗവൺമെന്റ് ഗസററ് ഫോറസ്ററ് ഷീററ് 168 മുതൽ 171 വരെ പേജുകളിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന പൊതു വ്യവസ്ഥകൾക്ക് വിധേയമായി താഴെ കാണിച്ചിരിക്കുന്ന പ്രകാരത്തിലുള്ള കൃഷി നടത്തുന്നതിനുള്ള അവകാശം അർഹമായ ഹരിജൻ സഹകരണ സംഘങ്ങൾക്ക് 4-5-1983 പകൽ 11 മണിയ്ക്ക് അതിനായി ഈ ആഫീസിൽ കൂടുന്ന കമ്മററി പരിഗണിച്ച് അലോട്ടു ചെയ്തു നൽകുന്നതാണ്. സഹകരണസംഘങ്ങളിൽ നിന്നുള്ള അപേക്ഷകൾ ആവശ്യമായ സോൾവൻസി സർട്ടിഫിക്കററും മററു റിക്കാർഡുകളും സഹിതം 3-5-1983 പകൽ 5 മണിയ്ക്ക് മുൻപായി ഈ ആഫീസിൽ കിട്ടിയിരിക്കണം. അപേക്ഷകരായ സഹകരണസംഘങ്ങൾ 25-3-1975-ലെ ജി. ഒ. (എം. എസ്.) 109/75-ഉം 5-6-1979-ലെ ജി. ഒ. (എം. എസ്.) 231/79 എ. ഡി. യും പ്രകാരം യോഗ്യതയുള്ളവരായിരിക്കണം.

അലോട്ടുമെന്റിനുശേഷം ഏതെങ്കിലും സൊസൈററി പിൻതിരിയുന്ന പക്ഷം . അങ്ങിനെയുള്ള ബ്ലോക്കുകൾ ടി സൊസൈററിയുടെ നഷ്ടോത്തരവാദിത്വത്തിൻമേൽ പുനർലേലം ചെയ്യുന്നതും അങ്ങിനെയുള്ള ലേലത്തിൽ സർക്കാരിന് ഏതെങ്കിലും നഷ്ടമുണ്ടായാൽ ടി സൊസൈററിയിൽ നിന്നും നിയമപ്രകാരം ഈടാക്കുന്നതുമാണ്. കൂടാതെ ടി സൊസൈററിയെ 5 വർഷം വരെയും ഈ രീതിയിലുള്ള അലോട്ടുമെന്റിൽ നിന്നും മാററി നിർത്തിക്കൊണ്ട് ബ്ലാക്ക് ലിസ്ററിൽ പെടുത്താവുന്നതുമാണ്.

ഏതെങ്കിലും കൂപ്പുകൾ മേൽ പ്രകാരം അലോട്ടു ചെയ്യപ്പെടാതെ വന്നാൽ ആയവ അന്നുതന്നെ പകൽ 3 മണിയ്ക്ക് ഓരോന്നും പാട്ടത്തുക അടിസ്ഥാനത്തിൽ ലേലം ചെയ്തു വിൽക്കുന്നതാണ്. നിരതദ്രവ്യം ഓരോ ബ്ലോക്കിനും 1000 രൂപയായിരിക്കും.

ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്ന വ്യക്തികൾ അവരുടെ ശരിയായ മേൽവിലാസവും വ്യക്തിത്വവും തെളിയിക്കുന്നതിന് ബന്ധപ്പെട്ട വില്ലേജ് ആഫീസറോ പഞ്ചായത്തു പ്രസിഡന്റോ നൽകിയ സർട്ടിഫിക്കററ് ലേലത്തിനു മുൻപായി ഹാജരാക്കേണ്ടതാണ്. മേൽപ്പറഞ്ഞ രീതിയിലുള്ള സർട്ടിഫിക്കററ് ഹാജരാക്കാത്തവരെ ലേലത്തിൽ പങ്കുചേരാൻ അനുവദിക്കുന്നതല്ല.

എ പട്ടികയിലെ കൂപ്പുകളിൽ താഴെ കാണിച്ചിരിക്കുന്ന കൃഷികൾ അനുവദിക്കുന്നതാണ്.

1. നെല്ല്, പയറു വർഗ്ഗങ്ങൾ, അല്ലെങ്കിൽ എള്ള്, കപ്പ.
2. നെല്ല്, പയറുവർഗ്ഗങ്ങൾ, അല്ലെങ്കിൽ ഇഞ്ചി, കപ്പ.
3. കപ്പ, കപ്പ.
4. ഇഞ്ചി, കപ്പ

ബി പട്ടികയിലെ കൂപ്പുകളിൽ ഒരു വിള ഇഞ്ചിയോ ഒരു വിള കപ്പയോ ഏതെങ്കിലും ഒന്ന്.

മേൽകാണിച്ചതിൽ ഏതു കൃഷി രീതിയാണ് സ്വീകരിക്കുന്നതെന്ന്, സൊസൈററികൾ/ലേലക്കാരൻ, അലോട്ടുമെന്റിന്/ലേലത്തിനുശേഷം ഒരാഴ്ചയ്ക്കുള്ളിൽ രേഖാമൂലം ഈ ആഫീസിൽ അറിയിക്കേണ്ടതും അതനുസരിച്ച് ഉടമ്പടി വയ്ക്കേണ്ടതുമാണ്. ഉടമ്പടിയിൽ കാണിച്ച പ്രകാരത്തിലുള്ള കൃഷികൾ മാററുന്നതിന് യാതൊരു കാരണവശാലും . അനുവദിക്കുന്നതല്ല. ലേലദിവസം ഏതെങ്കിലും കാരണവശാൽ ഒരു പൊതു അവധിയായി വരുന്നപക്ഷം അടുത്ത പ്രവർത്തിദിവസം നിശ്ചിത സമയത്തും സ്ഥലത്തും അലോട്ടുമെന്റും ലേലവും നടത്തുന്നതാണ്.

പട്ടിക 'എ'

| ക്രമ നമ്പർ | കൂപ്പിന്റെ പേര് | സബ്കൂപ്പ് | വിസ്തീർണ്ണം |
|---|---|---|---|
| 1. | കോടനാട് റെയിഞ്ചിലെ വടക്കുംഭാഗം യൂക്കാലി പ്ലാന്റേഷൻ (ഫെയിൽഡ്) | | 16.00 |
| 2. | ടി. പേഴാട് ടി. | | 10.30 |
| 3. | ടി. തോടക്കയം ടി. | | 13.50 |
| 4. | ടി. കോടനാട് റെയിഞ്ചിലെ 1981 പെരുംതോട്, മുള പ്ലാന്റേഷൻ | | 5.00 |

കൂപ്പിന്റെ കാലാവധി—ഉടമ്പടി തിയതിമുതൽ 2 വർഷം

പട്ടിക 'ബി'

| | | | |
|---|---|---|---|
| 1. | കാലടി റെയിഞ്ചിലെ 1980 കശുമാവുതോട്ടം | 1 | 9.76 |
| 2. | ടി. | 2 | 8.88 |
| 3. | ടി. | 3 | 9.40 |
| 4. | തുണ്ടത്തിൽ റെയിഞ്ചിലെ കൂപ്പ് XXVI | 6 | 11.16 |
| 5. | ടി. | 7 | 9.94 |
| 6. | ടി. | 8 | 9.08 |

കൂപ്പിന്റെ കാലാവധി ഉടമ്പടി തിയതിമുതൽ ഒരു വർഷം

കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ ബന്ധപ്പെട്ട റെയിഞ്ചാഫീസിലോ അന്വേഷിക്കുക. കൂപ്പുകളുടെ വിസ്തീർണ്ണത്തിൽ ഏതെങ്കിലും വ്യത്യാസമുണ്ടെങ്കിൽ ലേലദിവസം അറിയിക്കുന്നതാണ്.

വി. കെ. രാമചന്ദ്രൻ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

© Government of Kerala 1983

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 19th April 1983|29th Chaithra 1905 (Saka) [No. 16

## PART III

# Department of Municipal Administration

### കൊല്ലം മുനിസിപ്പാലിററി

#### വിജ്ഞാപനം

ആർ. 13-1012/83. 1983 ഫെബ്രുവരി 21.

കൊല്ലം മുനിസിപ്പാലിററിയുടെ അധീനതയിലുള്ള ബസ്സ്റ്റാൻറ്, ലോറി സ്റ്റാൻറ്, സ്ലോട്ടർ ഹൗസ് എന്നി സ്ഥലങ്ങൾ ഉപയോഗിക്കുന്നതിന് കേരള മുനിസിപ്പാലിറ്റീസ് ആക്ട് സെക്ഷൻ 309(1), 289 എന്നി വകുപ്പുകൾ പ്രകാരം നിശ്ചയിച്ചു ഈടാക്കി വരുന്ന ഫീസ് നിരക്ക് താഴെ കാണിച്ചിരിക്കുന്ന വിധം 1-4-1983-മുതൽ വർദ്ധിപ്പിച്ചുകൊണ്ട് 16-2-1983-ൽ കൂടിയ കൗൺസിൽ യോഗത്തിൽ തീരുമാനിച്ചിട്ടുള്ളതിനാൽ പുതിയ നിരക്കുകൾ 1-4-1983-മുതൽ പ്രാബല്യത്തിൽ വരുത്തിക്കൊണ്ട് ഇതിനാൽ വിജ്ഞാപനം ചെയ്തു കൊള്ളുന്നു.

| | നിലവിലുള്ള ഫീസ് നിരക്ക് | പുതുക്കിയ ഫീസ് നിരക്ക് |
|---|---|---|
| മുനിസിപ്പൽ ബസ്സ്റ്റാൻറ് | ബസ് ഒന്നിന് 1 രൂപ (ഒരു ദിവസത്തേയ്ക്ക്) | 2 രൂപ |
| മുനിസിപ്പൽ ലോറിസ്റ്റാൻറ് | ലോറി ഒന്നിന് 1 രൂപ (ഒരു ദിവസത്തേയ്ക്ക്) | 2 രൂപ |
| സ്ലോട്ടർ ഹൗസ് | | |
| ആട് ഒന്നിന് | 1.50 | 2.50 |
| മാട് ഒന്നിന് | 3.00 | 5.00 |

(ഒപ്പ്)

മുനിസിപ്പൽ ആഫീസ്, കൊല്ലം.

മുനിസിപ്പൽ കമ്മീഷണർ, (മുനിസിപ്പൽ കൗൺസിലിനുവേണ്ടി)

---

### തിരൂർ നഗരസഭ

കേരളാ മുനിസിപ്പാലിററീസ് (അക്വിസിഷൻ ആൻറ് ട്രാൻസ്ഫർ ഓഫ് ഇമ്മൂവബിൾ പ്രോപ്പർട്ടീസ്) റൂൾസ് 1962, 8-ാം ചട്ടമനുസരിച്ച് പ്രസിദ്ധപ്പെടുത്തുന്ന

നോട്ടീസ്

(1)

നമ്പർ, ആർ. 3.7404/81. 1983 ഫെബ്രുവരി 2.

തിരൂർ നഗരസഭ, മാർക്കററിലെ ഷോപ്പ്-കം-ഓഫീസ് കെട്ടിടത്തിലെ, താഴെ പ്രതിപാദിച്ച ഷോപ്പ് മുറികൾ അതിന് നേരെ കാണിച്ചിരിക്കുന്ന നിലവിലുള്ള കുത്തകക്കാരായ വ്യക്തികൾക്ക് അതിൽ കാണിച്ചിരിക്കുന്ന, പലിശയില്ലാത്ത സെക്യൂരിററി ഡിപ്പോസിററ് തുകയ്ക്കും, പ്രതിമാസ വാടകയ്ക്കും, അഞ്ച് വർഷത്തിലൊരിക്കൽവാടക പുതുക്കി നിശ്ചയിക്കുക തുടങ്ങിയ, ലിസ് വിജ്ഞാപനത്തിലെ വ്യവസ്ഥകൾക്കും വിധേയമായി, മുനിസിപ്പൽ

അഡ്മിനിസ്ട്രേഷൻ ഡയറക്ടറുടെ അംഗീകാരത്തോടെ 1-4-1982 മുതൽ 20 വർഷത്തേയ്ക്ക് ലൈസൻസ് നൽകുന്നതിന് ഒരു പ്രത്യേക കേസ് എന്ന നിലയ്ക്ക്, നഗരസഭ 24-9-1982-ലെ 12-ാം നമ്പർ പ്രമേയം മുഖാന്തിരം തീരുമാനിച്ച വിവരം ഇതിനാൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

| ക്രമ നമ്പർ | ഇനവിവരം | ലൈസൻസിയുടെ പേരും മേൽവിലാസവും | പലിശയില്ലാത്ത സെക്യൂരിറ്റി ഡെപ്പോസിറ്റ് | പ്രതിമാസ വാടക | കൗൺസിലിൽ പ്രമേയത്തിന്റെ നമ്പറും തീയതിയും |
|---|---|---|---|---|---|
| 1. | ഷോപ്പ് റൂം നമ്പർ 2 | ശ്രീ. ഇ. പി. മുഹമ്മദ്, ഇരിങ്ങാവൂർ വളപ്പിൽ ഹൗസ്, s/o സൈതാലിക്കുട്ടി, പി. ഒ. തൃക്കണ്ടിയൂർ, തിരൂർ. | 3000 | 500 | 24-9-1982-ലെ 12-ാം നമ്പർ പ്രമേയം |
| 2. | ,, 3 | ശ്രീ. കുന്നത്ത് പറമ്പിൽ കുഞ്ഞിമുയ്തീൻ, s/o മുഹമ്മദ്ഹാജി, കുന്നത്ത് പറമ്പിൽ വീട്, കോട്ട്, തിരൂർ. | 3000 | 500 | ,, |
| 3. | ,, 4 | ശ്രീ. വടക്കത്തിന്റകത്ത് മുഹമ്മദ് എന്ന ബാവ, s/o അബ്ദുൾ ഖാദർ ഹാജി, കുമരമംഗലം, തിരൂർ. | 3000 | 500 | ,, |
| 4. | ,, 5 | ശ്രീ. ഓലക്കര മുഹമ്മദ്, s/o മൊയ്തീൻ ഹാജി, പി. ഒ. വെട്ടത്ത് പുതിയങ്ങാടി, തലക്കാട്. | 3000 | 500 | ,, |
| 5. | ,, 6 | ശ്രീ. തുടിശ്ശേരി ഹംസ, s/o മുഹമ്മദ്കുട്ടി, തൃക്കണ്ടിയൂർ, തിരൂർ. | 3000 | 500 | ,, |
| 6. | ,, 7 | ശ്രീ. കൈനിക്കര മുഹമ്മദ് അബ്ദുറഹിമാൻ, s/o സെയ്തു, കുമരമംഗലം, തിരൂർ. | 3000 | 500 | ,, |
| 7. | ,, 8 | ശ്രീ. കീഴ്പ്പാട്ട് മൊയ്തീൻ എന്ന ബാവ s/o കുട്ട്യാമു, കോട്ട്, തിരൂർ. | 3000 | 500 | ,, |
| 8. | ,, 9 | ശ്രീ. മംഗല മുഹമ്മദാലി, s/o കുഞ്ഞിമുഹാജി, തൃക്കണ്ടിയൂർ, തിരൂർ. | 3000 | 500 | ,, |
| 9. | ,, 10 | ,, | 3000 | 500 | ,, |

(2)

നമ്പർ. ആർ 3. 6899/81.

1983 ഫെബ്രുവരി 16.

മുനിസിപ്പൽ ബസ് സ്റ്റാന്റിൽ നിർമ്മിച്ചിട്ടുള്ള കെട്ടിടത്തിലെ താഴെ കാണിച്ചിട്ടുള്ള ഷോപ്പ് മുറികൾ 16-12-1981-ൽ പ്രസിദ്ധീകരിച്ചിട്ടുള്ള ടെണ്ടർ പരസ്യത്തിലെ വ്യവസ്ഥകൾ അനുസരിച്ച് ഓരോന്നിനും നേരെ കാണിച്ചിരിക്കുന്ന പേരുകാർക്ക് അതിൽ കാണിച്ചിരിക്കുന്ന തിരിച്ചു നൽകപ്പെടാത്ത പ്രീമിയം തുകയ്ക്കും, പ്രതിമാസ വാടകയ്ക്കും അഞ്ച് വർഷത്തിലൊരിക്കൽ വാടക പുതുക്കി നിശ്ചയിക്കും എന്ന വ്യവസ്ഥക്കും, മുനിസിപ്പൽ അഡ്മിനിസ്ട്രേഷൻ ഡയറക്ടറുടെ അനുവാദത്തിനും വിധേയമായി റൂം നമ്പർ 17 പത്തു വർഷക്കാലത്തേയ്ക്കും, റൂം നമ്പർ 6 ഇരുപത് വർഷക്കാലത്തേയ്ക്കും ലൈസൻസ് നൽകുന്നതിന് തിരൂർ നഗരസഭ തീരുമാനിച്ചിരിക്കുന്ന വിവരം ഇതിനാൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

| ക്രമ നമ്പർ | ഇനവിവരം | ലൈസൻസിയുടെ പേരും മേൽവിലാസവും | തിരിച്ച് നൽകപ്പെടാത്ത പ്രീമിയം തുക | പ്രതിമാസ വാടക | കൗൺസിലിൽ പ്രമേയത്തിന്റെ നമ്പറും തീയതിയും |
|---|---|---|---|---|---|
| 1. | ഷോപ്പ് റൂം നമ്പർ 6 | ശ്രീ. ഇ. പി. മുഹമ്മദ് ശരീഫ്, s/o ഇ. പി. അബ്ദുൾ ഖാദർ, c/o തിരൂർ, ടയേഴ്സ്, പാൻ ബസാർ, തിരൂർ. | 50,000 | 600 | 5-11-1982-ലെ 9-ാം നമ്പർ പ്രമേയം. |
| 2. | ഷോപ്പ് റൂം നമ്പർ 17 | മാനേജർ, വേർട്ടക്സ് ഹാൻഡ്‌ലൂം, മുതലക്കുളം, കോഴിക്കോട്-1. | 20,000 | 400 | 28-1-1983-ലെ 13-ാം നമ്പർ പ്രമേയം |

മുനിസിപ്പൽ ഓഫീസ്,
തിരൂർ.

ഇ. പി. സോമനാഥൻ,
കമ്മീഷണർ.

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 19th April 1983/29th Chaithra 1905 (Saka) [No. 16

## PART III

# Department of National Employment Services

### ഭാവി ആസൂത്രണം ചെയ്യുന്നതിന് സഹായിക്കുന്ന ഗൈഡുകൾ

അനുയോജ്യമായ ഒരു തൊഴിൽ തിരഞ്ഞെടുക്കുക എന്നത് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. ഉദ്യോഗാർത്ഥികളുടെ കഴിവിന്റെ യഥാർത്ഥ വിനിയോഗം, ക്രമമായ ഉന്നമനം, കൂടുതൽ ശോഭന സാദ്ധ്യതയുള്ള ഒരു ഭാവി ഇവയെല്ലാം ഉദ്യോഗാർത്ഥി തിരഞ്ഞെടുക്കുന്ന തൊഴിലിനെ ആശ്രയിച്ചിരിക്കുന്നു.

ശരിയായ തൊഴിലുകൾ തിരഞ്ഞെടുക്കുന്നതിന് തൊഴിൽ ഗൈഡുകൾ സഹായിക്കുന്നു. താഴെ കൊടുത്തിരിക്കുന്ന തൊഴിൽ ഗൈഡുകളിൽ 50 പൈസയിൽ കുറഞ്ഞവ സൗജന്യമായും മറ്റുള്ളവ വിലയ്ക്കും എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിൽ നിന്നും വാങ്ങാവുന്നതാണ്.

### കരിയർ ഇൻഫർമേഷൻ സീരീസ്

1 കരിയേഴ്സ് ഇൻ എഞ്ചിനീയറിംഗ് ആന്റ് ടെക്നോളജി
2 കരിയേഴ്സ് ഫോർ ഹൈ/ഹയർ സെക്കൻഡറി സ്കൂൾ ലീവേഴ്സ്
3 കരിയേഴ്സ് ഫോർ സയൻസ് ഗ്രാഡ്വേറ്റ്സ്
4 കരിയേഴ്സ് ഫോർ ആർട്ട്സ് ആന്റ് കോമേഴ്സ് ഗ്രാഡ്വേറ്റ്സ്
5 കരിയേഴ്സ് ഫോർ അഗ്രിക്കൾച്ചറൽ ഗ്രാഡ്വേറ്റ്സ് ആന്റ് അപ്ലൈഡ് സയന്റിസ്റ്റ്സ്
6 കരിയേഴ്സ് ഇൻ അക്കൗണ്ടൻസി
7 കരിയേഴ്സ് ഫോർ വിമൻ
8 ബി യുവർ ഓൺ എംപ്ലോയർ
9 ടുവേഡ്സ് സെൽഫ് എംപ്ലോയ്മെന്റ്
10 കരിയേഴ്സ് ഇൻ മെഡിസിൻ ആന്റ് അലൈഡ് ഫീൽഡ്സ്
11 കരിയേഴ്സ് ഇൻ പ്രിന്റിംഗ്
12 സെല്ലിംഗ് ആസ് എ കരിയർ
13 കരിയേഴ്സ് ഫോർ നോൺ മെട്രിക്കുലേറ്റ്സ് ആന്റ് സ്കൂൾ ഡ്രോപ്പ്ഔട്ട്സ്
14 ആർട്ട് ഫോർ എ ലിവിംഗ്
15 കരിയേഴ്സ് ഇൻ കാറ്ററിംഗ് ആന്റ് ഹോട്ടലിയറിംഗ്
16 മാത്തമാറ്റിക്സ് ഫോർ എ കരിയർ
17 ഹെവി എർത്ത് മൂവിംഗ് മെഷിനറി ഒക്യുപ്പേഷൻസ്
18 ആഫ്റ്റർ ഇന്റർമീഡിയറ്റ് വാട്ട്
19 കരിയേഴ്സ് ഇൻ ഡിഫൻസ് സർവ്വീസ്
20 കരിയേഴ്സ് ഇൻ ജേണലിസം
21 സ്റ്റാറ്റിസ്റ്റിക്സ് ഫോർ എ കരിയർ
22 ഹോം സയൻസ് ആന്റ് ഡയറ്ററ്റിക്സ് ഫോർ എ കരിയർ
23 കരിയേഴ്സ് ഇൻ ഡേറ്റാ പ്രോസസിംഗ് (കമ്പ്യൂട്ടർ ഒക്യൂപ്പേഷൻസ്)
24 ലേൺ വൈൽ യൂ ഏൺ
25 ഇക്കണോമിക്സ് ഫോർ എ കരിയർ
26 ആഫ്റ്റർ ബി. എസ്‌സി. വാട്ട്

### കരിയർ പാംഫ്ലെറ്റുകൾ

1 ആക്ച്വറി
2 അഗ്രിക്കൾച്ചറൽ എഞ്ചിനീയർ
3 എയർ കണ്ടീഷനിംഗ് ആന്റ് റഫ്രിജറേഷൻ മെക്കാനിക്ക്
4 എയർ പൈലറ്റ്
5 ആർക്കിയോളജിസ്റ്റ്
6 ആർക്കിടെക്റ്റ്
7 ആക്സിലറി നഴ്സ് മിഡ്‌വൈഫ്
8 കമ്പനി സെക്രട്ടറി
9 കമേഴ്സ്യൽ ആർട്ടിസ്റ്റ്
10 ഡെന്റൽ ആക്സിലറി
11 ഡെന്റൽ സർജൻ
12 ഡ്രാഫ്റ്റ്സ്മാൻ (മെക്കാനിക്കൽ എഞ്ചിനീയറിംഗ്)
13 ഫാമിലി ആന്റ് ചൈൽഡ് വെൽഫയർ വർക്കർ
14 ഫോറസ്റ്റ് റേഞ്ചർ
15 ജനറൽ ഫിറ്റർ

16 ജിയോളജിസ്റ്റ്
17 ഹെൽത്ത് വിസിറ്റർ
18 ഹൈവേ എഞ്ചിനീയർ
19 ഹോർട്ടികൾച്ചറിസ്റ്റ്
20 ഇൻഷ്വറൻസ് ഏജന്റ്
21 ലൈബ്രേറിയൻ
22 പാറ്റേൺ മേക്കർ
23 ഫാർമസി ആസ് എ കരിയർ
24 ഫിസിക്കൽ എഡ്യൂക്കേഷൻ ടീച്ചർ
25 ഫാർമസിസ്റ്റ്
26 പ്ലാനിംഗ് യുവർ കരിയർ
27 പ്ലംബർ
28 ഫ്രൂഫ്റീഡർ
29 പബ്ലിക് ഹെൽത്ത് എഞ്ചിനീയർ
30 റേഡിയോ ആൻഡ് ടെലിവിഷൻ ടെക്നീഷ്യൻ
31 സാനിറ്ററി ഇൻസ്പെക്ടർ
32 ഷീറ്റ് മെറ്റൽ വർക്കർ
33 മെഷീൻ ഡ്രില്ലർ (മെറ്റൽ)
34 മെഷീൻ ഗ്രൈൻഡർ
35 മീറ്റിയോറോളജിസ്റ്റ്
36 മില്ലർ മെറ്റൽ
37 മിൽറൈറ്റ്
38 മോൾഡർ
39 പഞ്ചായത്ത് സെക്രട്ടറി
40 സോഷ്യൽ എഡ്യൂക്കേഷൻ ഓർഗനൈസർ
41 ടീച്ചർ നഴ്സറി എഡ്യൂക്കേഷൻ
42 സിവിൽ എഞ്ചിനീയർ
43 അയൺ ആൻഡ് സ്റ്റീൽ ഇൻഡസ്ട്രി
44 മെഡിക്കൽ ടെക്നീഷ്യൻ
45 ഓവർസീയർ (സിവിൽ)
46 വെൽഡർ
47 വെറ്ററിനറി സർജൻ
48 സുവോളജിസ്റ്റ്
49 മൈനിംഗ് എഞ്ചിനീയർ
50 ഇലക്ട്രോണിക്സ് എഞ്ചിനീയർ
51 ടൂൾ ആൻഡ് ഡൈമേക്കർ
52 കേബിൾ ജോയിന്റർ
53 കെമിക്കൽ എഞ്ചിനീയർ
54 ടെലികമ്മ്യൂണിക്കേഷൻ എഞ്ചിനീയർ
55 ആട്ടോമൊബൈൽ എഞ്ചിനീയർ
56 സിവിൽ എഞ്ചിനീയർ
57 ഇൻഡസ്ട്രിയൽ ആൻഡ് പ്രൊഡക്ഷൻ എഞ്ചിനീയർ
58 ടൗൺ ആൻഡ് കൺട്രി പ്ലാനർ
59 ടർണർ
60 ട്രാക്റ്റർ ഓപ്പറേറ്റർ
61 ടൂറിസ്റ്റ് ഗൈഡ്

നാഷണൽ എംപ്ലോയ്മെന്റ്
ഡയറക്ടറേറ്റ്,
തിരുവനന്തപുരം.

(ഒപ്പ്)
സ്റ്റേറ്റ് വൊക്കേഷണൽ
ഗൈഡൻസ് ആഫീസർ.


Government of Kerala
1983

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 19th April 1983|29th Chaithra 1905 (Saka) [No. 16

## PART III

# Department of Panchayats

NOTIFICATIONS

(1)

G6-10345/82. *16th February* 1983.

It is notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules, 1963 that Sri G. Babu, Alampettaputhen veedu, Vadakode Perumpazhuthoor P.O. has been duly elected as the Vice President of Perumpazhuthoor Panchayat in Trivandrum District at the meeting convened on 21-10-1982.

(2)

No. G6-12493/82. *22nd February* 1983.

It is notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules, 1963 that Sri Mathew Varghese, Changaplacka Mannil Elanthoor East P. O., has been duly elected as the new President of Elanthoor Panchayat in Quilon District at the meeting conducted on 30-12-1982.

(3)

No. G6-6803/82. *16th February* 1983.

It is notified under Rule 9 (2) of the Kerala Panchayat (Election of President and Vice President) Rules 1963, that Sri G. Rajasekharan Pillai, Panamoottil Veedu, Karavaloor P. O. has been duly elected as the President of Karavaloor Panchayat in Quilon District at the meeting convened on 13-7-1982.

(4)

No. G6-1362/83. *23rd February* 1983.

It is notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules 1963, that Sri T. Varghese, Panampotta House, Pidavoor P. O. has been duly elected as the new President of Thalavoor Panchayat in Quilon District at the meeting convened on 14-10-1982.

(5)

No. G5-1529/83. *2nd March* 1983.

In exercise of powers conferred under section 85 (1) of the Kerala Panchayat Act, 1960 (Act 32 of 1960) delegated to the Deputy Director of Panchayats by Notification No. G. O. (Ms) 594/L2/DD dated 12-7-1982, sanction is hereby accorded to the Ittiva Panchayat, to open a Public Market on all Tuesdays and Saturdays in 35 cents of land comprised in Sy. No. 624/1A/320 of Ittiva Village in Quilon District.

(6)

No. G5-1084/83. *28th February* 1983.

In exercise of powers conferred under section 85 (1) of the Kerala Panchayat Act 1960 (Act 32 of 1960) delegated to the Deputy Director of Panchayats by Notification No. G.O.(Ms) 594/L2/DD dated 12-7-1982, sanction is hereby accorded to the Mangalapuram Panchayat to conduct the Mangalapuram Public market as a daily market in the existing market area of 73 cents of land in Sy.Numbers 2651/1A and 2650 of Melthonnakkal Village with effect from 1-4-1983.

Office of the Deputy Director of Panchayats, Quilon.

K. BHANUVIKRAMAN NAIR,
*Deputy Director of Panchayats.*

NOTIFICATIONS

(1)

No. B-2292/83. *3rd March* 1983.

Whereas it has been reported by the District Panchayat Officer, Kottayam that a No-Confidence motion has been passed against Sri K. K. Karunakaran Nair, Vice-President of the Puthuppally Panchayat in a meeting convened for the purpose on 15-2-1983,

And whereas, the said Sri K. K. Karunakaran Nair, has not tendered his resignation of the Office of the Vice-President of the Puthuppally Panchayat within two days after the passing of the motion as statutorily required under Section 54 (13) of the Kerala Panchayats Act, 1960 (Act 32 of 1960).

Now, I, the Deputy Director of Panchayats, Ernakulam, therefore, in exercise of the powers conferred under subsection 13 of section 54 of the Kerala Panchayats Act, 1960 (Act, 32 of 1960) delegated as per the Notification No. MS.594/L-ii/DD dated 12-7-1962 of the Government of Kerala, hereby remove the said Sri K. K. Karunakaran Nair, from the Office of the Vice-President of the Puthuppally Panchayat in Kottayam District with effect from 18-2-1983.

(2)

No. B-1344/83. *4th March* 1983.

It is notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules 1963, that Sri Adai James, Tholanikunnel, Paingottoor P. O. has been duly elected as the President of the Paingottoor Panchayat in Ernakulam District in the meeting held on 29-1-1983.

(3)

No. B-2121/83. *28th February* 1983.

It is notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules 1963, that Sri T. K. Sivasankara Panicker, Thuruthiyil Veedu, Amaravathy, Kumily has been duly elected as the President of the Kumily Panchayat in Idukki District in the meeting held on 29-11-1982.

(4)

No. B-13502/82. *23rd February* 1983.

It is notified under Rule 9(2) of the Kerala Panchayat (Election of President and Vice-President) Rules 1963, that Sri P. B. Aboobacker, Pangattil, Eloor East, Udyogamandal P. O. has been duly elected as the Vice-President of the Eloor Panchayat in Ernakulam District in the meeting held on 26-11-1982.

(5)

No. B-14134/82. *17th February* 1983.

It is notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules, 1963 that Sri T. D. Poulose, Thiruthanathil House, Manjapra P. O., via., Ankamaly has been duly elected as the President of the Manjapra Panchayat in Ernakulam District in the meeting held on 15-12-1982.

(6)

No. B-1341/83. *8th February* 1983.

It is notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules, 1963 that Smt. Bharathy Amma, Vzhikottu, Kudayathoor P.O., has been duly elected as the Vice-President of the Kudayathoor Panchayat in Idukki District in the meeting held on 31-12-1982.

(7)

No. B-551/83. *22nd January* 1983.

It is notified under Rule 9(2) of the Kerala Panchayats (Election of President and Vice-President) Rules, 1963, that Shri. P. S. Rajan, Puthenpuraekal Veedu, Melur P. O., has been duly elected as the Vice President of the Melur Panchayat in Trichur District in the meeting held on 11-1-1983.

(8)

No. B-989/83. *4th February* 1983.

It is notified under rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules, 1963, that Sri K. K. Kunjikuttan, Utharappillil Kizhumuri, has been duly elected as the President of the Ramamangalam Panchayat in Ernakulam District in the meeting held on 31-12-1982.

(9)

No. B-8568/82. *8th February* 1983.

It is notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules, 1963 that Sri K. G. Sankarankutty, Karanathuveedu, P. O. Paddy has been duly elected as the Vice President of the Mattathoor Panchayat in Trichur District in the meeting held on 5-6-1982.

Office of the Deputy Director of Panchayats, Ernakulam.

M. E. NARAYANA KURUP
*Deputy Director of Panchayats.*

---

**Proceedings of the Deputy Director of Panchayats, Ernakulam**

Order No. G-8462/82.

*19th January* 1983

In exercise of the powers conferred under section 12 (3) of the Kerala Local Authorities Entertainment Tax Act, 1961, as delegated to the Deputy Director of Panchayats by Notification No. L2-38864/66 dated 4-1-1966 of the Director of Panchayats, the bye-laws passed by Kattakampal Panchayat in Trichur District as per section 12 of the Kerala Local Authorities Entertainments Tax Act 1961 for the Collection of entertainment tax under section 3 of the said Act are hereby approved

A copy of the approved bye-law is appended.

(Sd.)

Ernakulam. *Deputy Director of Panchayats.*

കാട്ടകാമ്പാൽ പഞ്ചായത്തിലെ വിനോദ നികുതി

ബൈലാ

1. ഈ നിയമാവലിക്ക് കാട്ടകാമ്പാൽ പഞ്ചായത്ത് വിനോദ നികുതി ബൈലാ (ഉപനിയമങ്ങൾ) എന്നു പേർ പറയാം.

2. ഈ നിയമാവലി എറണാകുളം പഞ്ചായത്ത് ഡെപ്യൂട്ടി ഡയറക്ടർ അവർകളുടെ അംഗീകാരത്തോടു കൂടി കേരള ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ പ്രാബല്യത്തിൽ വരുന്നതാണ്.

3. നിർവ്വചനങ്ങൾ:—ഈ നിയമാവലിയിൽ സന്ദർഭത്തിന് മറ്റു വിധത്തിൽ ആവശ്യപ്പെടാത്തപക്ഷം,—

(1) "ആക്റ്റ്" എന്നാൽ 1961-ലെ കേരള വിനോദ നികുതി ആക്റ്റ് (1961-ലെ 20-ാം നമ്പർ ആക്റ്റ്) എന്നും 1975-ലെ 19-ാം നമ്പർ വിനോദനികുതി ഭേദഗതി നിയമമെന്നും അർത്ഥമാകുന്നു.

(2) "പഞ്ചായത്ത്" എന്നാൽ കാട്ടകാമ്പാൽ പഞ്ചായത്ത് എന്ന് അർത്ഥമാകുന്നു.

(3) "ഗവൺമെന്റ്" എന്നാൽ കേരള ഗവൺമെന്റ് എന്ന് അർത്ഥമാകുന്നു.

(4) "കളക്ടർ" എന്നാൽ തൃശ്ശൂർ ജില്ലാ കളക്ടർ എന്നർത്ഥമാകുന്നു.

(5) "കാര്യനിർവ്വഹണാധികാരസ്ഥൻ" എന്നാൽ 1960-ലെ കേരള പഞ്ചായത്ത് ആക്റ്റ് 2-ാം വകുപ്പ് (12)-ാം ഉപവകുപ്പ് അനുസരിച്ച് നിയമിക്കപ്പെട്ട കാട്ടകാമ്പാൽ പഞ്ചായത്ത് കാര്യനിർവ്വഹണാധികാരസ്ഥൻ എന്നർത്ഥമാകുന്നു.

(6) "ചട്ടങ്ങൾ" എന്നാൽ 1962-ലെ കേരള വിനോദ നികുതി ചട്ടങ്ങൾ എന്നർത്ഥമാകുന്നു.

4. (എ) ആക്റ്റിലെ 7 (1), 7(3) എന്നീ വകുപ്പുകൾ അനുസരിച്ച് പ്രത്യേകമായി അതാതു കാലത്ത് പഞ്ചായത്ത് ഒഴിവാക്കപ്പെടുന്ന പ്രദർശനങ്ങൾ ഒഴികെ പഞ്ചായത്ത് അതിർത്തിയിൽവച്ച് നടത്തുന്ന എല്ലാ വിനോദ പ്രദർശനങ്ങൾക്കും പ്രവേശനത്തിന് നൽകപ്പെടുന്ന പ്രവേശന തുകയുടെ 25% (ഇരുപത്തിയഞ്ച് ശതമാനം) (ഫാമിലി ടിക്കററ സീസൺ ടിക്കററ) ആയിരുന്നാലും ആക്റ്റിലെ 3-ാം വകുപ്പ് അനുസരിച്ച് വിനോദനികുതി ഈടാക്കുന്നതാണ്. ടിക്കറ്റുകൾ അനുസരിച്ചാണ് പ്രദർശന ഉടമസ്ഥൻ നികുതി അടയ്ക്കുവാൻ ഉദ്ദേശിക്കുന്നതെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന സംഖ്യ ഡിപ്പോസിററായി പഞ്ചായത്തിൽ അടയ്ക്കേണ്ടതാണ്. വിനോദ നികുതിയും, പ്രദർശന നികുതിയും, അധിക വിനോദ നികുതിയും സർച്ചാർജും പ്രദർശനത്തിന് തൊട്ടടുത്ത ദിവസം പകൽ 12 മണിക്ക് മുൻപായി പഞ്ചായത്താഫീസിൽ അടച്ച് രസീത് വാങ്ങേണ്ടതാണ്. കോമ്പൗണ്ട് ചെയ്താണ് നികുതി അടയ്ക്കുന്നതെങ്കിൽ ആയത് എപ്പോഴും മുൻകൂർ അടയ്ക്കേണ്ടതാണ്.

(ബി) ഓരോ നാടക പ്രദർശനത്തിനും 25 രൂപ (ഇരുപത്തിയഞ്ചു ) വീതവും ഓരോ സർക്കസ് പ്രദർശനത്തിനും 15 രൂപ (പതിനഞ്ചു രൂപ) വീതവും വിനോദ നികുതിയീടാക്കാവുന്നതാണ്.

5. (എ) ഈ നിയമാവലിയിൽ എന്തു തന്നെ പ്രസ്താവിച്ചിരുന്നാലും ആക്റ്റ് 4-ാം വകുപ്പു പ്രകാരം ഏതെങ്കിലും തരത്തിൽപ്പെട്ട പ്രദർശനത്തിനുള്ള നികുതി ഒരു മൊത്ത തുകയായി പ്രത്യേക കാലത്തേക്ക് കോമ്പൗണ്ട് ചെയ്യുവാൻ പഞ്ചായത്തിന് അധികാരമുണ്ടായിരിക്കുന്നതാണ്. അപ്രകാരം കോമ്പൗണ്ട് ചെയ്യപ്പെട്ട മൊത്തം തുക കാര്യനിർവ്വഹണാധികാരസ്ഥൻ നിശ്ചയിക്കുന്നതു പോലെ പ്രദർശനം തുടങ്ങുന്നതിന് മുൻപ് മുൻകൂറായി പഞ്ചായത്താഫീസിൽ അടച്ചിരിക്കേണ്ടതാണ്.

(ബി) സാധാരണഗതിയിൽ ആക്റ്റ് 3-ാം വകുപ്പ് പ്രകാരം 3 മാസക്കാലത്തേക്ക് കൊടുക്കേണ്ട മതിപ്പ് തുകയുടെ 75 ശതമാനത്തിൽ കുറയാത്ത സംഖ്യക്ക് മാത്രമേ ഒരു തവണ കോമ്പൗണ്ട് ചെയ്യേണ്ടതായുള്ളു.

(സി) ഏതെങ്കിലും പ്രദർശനത്തിന്റെ നികുതിയാണോ മേൽ പ്രസ്താവിച്ച വിധം കോമ്പൗണ്ട് ചെയ്തിട്ടുള്ളത്, അപ്രകാരം കോമ്പൗണ്ട് ചെയ്ത വിനോദ പ്രദർശനങ്ങളുടെ ഉടമസ്ഥനോ, മാനേജരോ, കാര്യനിർവ്വഹണാധികാരസ്ഥൻ തീരുമാനിക്കുന്നവിധം ഓരോ ക്ലാസിലേക്കും പ്രവേശനം മൂലം അതാതുകാലത്ത് മൊത്തത്തിൽ ഉണ്ടായിട്ടുള്ള വരുമാനത്തിന്റെ കണക്ക് ഓരോ ആഴ്ചയിലും കാര്യനിർവ്വഹണാധികാരസ്ഥനെ ബോധിപ്പിക്കേണ്ടതാണ്.

6. പ്രദർശനം നടത്തുന്ന ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് കുറഞ്ഞത് 7 (ഏഴു) ദിവസം മുമ്പെങ്കിലും പ്രദർശനം നടത്തുന്നതിനുള്ള അനുവാദത്തിനായി കാര്യനിർവ്വഹണാധികാരസ്ഥന് രേഖാമൂലം അപേക്ഷിക്കേണ്ടതാണ്. അപേക്ഷയിൽ താഴെ കൊടുത്തിരിക്കുന്ന വിവരങ്ങളും ഉണ്ടായിരിക്കേണ്ടതാണ്.

(1) ഉടമസ്ഥന്റെ പേരും മേൽ വിലാസവും.

(2) പ്രദർശനത്തിന്റെ സ്ഥലവും, സമയവും കാലവും.

(3) പ്രവേശനത്തിന് അനുവദിക്കപ്പെട്ട ക്ലാസ്സുകളും, പ്രവേശനത്തിനുള്ള തുകയും.

(4) പ്രവേശനത്തിന്റെ സ്വഭാവവും രീതിയും കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന മററു വിവരങ്ങളും.

7. നിയമാവലി 6-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന വിവരങ്ങൾ അടങ്ങിയിട്ടില്ലാത്തതും ശരിയായി പൂരിപ്പിച്ചിട്ടില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല. കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്ന് തോന്നുന്ന നിബന്ധനകൾക്കും നിയന്ത്രണങ്ങൾക്കും വിധേയമായി പ്രദർശനത്തിനുള്ള അനുമതി നൽകാവുന്നതാണ്. അനുമതി ഉത്തരവിൽ പറഞ്ഞിരിക്കുന്ന ഏതെങ്കിലും നിബന്ധനകളോ, നിയന്ത്രണങ്ങളോ എതിരായി പ്രദർശന ഉടമ പ്രവർത്തിക്കുകയോ ഏതെങ്കിലും വിധത്തിലുള്ള കപടമാർഗ്ഗങ്ങളിലൂടെയോ അനുമതി കൈവശമാക്കുകയോ ചെയ്താൽ കാര്യനിർവ്വഹണാധികാരസ്ഥന് അനുമതി റദ്ദു ചെയ്യുവാനോ തിരുത്താനോ സസ്പെൻഡ് ചെയ്യാനോ അധികാരം ഉണ്ടായിരിക്കുന്നതാണ്.

8. (എ) ഈ നിയമപ്രകാരം ഏതൊരു അനുമതിയും കാര്യനിർവ്വഹണാധികാരസ്ഥൻ ഒപ്പിട്ടിരിക്കേണ്ടതും, പ്രദർശനത്തിന്റെ കാലം, നിബന്ധനകൾ, നിയന്ത്രണങ്ങൾ മുതലായവ അനുമതിയിൽ ചേർത്തിരിക്കേണ്ടതുമാണ്.

(ബി) അനുമതി റദ്ദ് ചെയ്യുകയോ സസ്പെൻറ് ചെയ്യുകയോ തിരുത്തുകയോ ചെയ്യുന്ന കാര്യനിർവ്വഹണാധികാരസ്ഥന്റെ ഏതൊരു കല്പനയും രേഖാമൂലം ആയിരിക്കേണ്ടതും അങ്ങനെ ചെയ്യാനുള്ള കാരണം അതിൽ രേഖപ്പെടുത്തിയിരിക്കേണ്ടതുമാണ്.

(സി) അനുമതി റദ്ദ് ചെയ്യുകയോ സസ്പെൻറ് ചെയ്യുകയോ അനുമതിയുടെ കാലാവധി അവസാനിപ്പിക്കുകയോ ചെയ്തു കഴിഞ്ഞാൽ പിന്നീട് പ്രസ്തുത റദ്ദാക്കലോ സസ്പെൻഷൻ പിൻവലിക്കലോ അനുമതി പുതുക്കലോ ചെയ്യുന്നതുവരെയുള്ള കാലം അനുമതി ഇല്ലാത്തതായി കണക്കാക്കാവുന്നതായിരിക്കും.

(ഡി) ആക്റ്റിലെ 10 (2) വകുപ്പനുസരിച്ച് താഴെ പറയുന്ന സംഗതികൾ കൂടി ഈ പഞ്ചായത്തിലെ കാര്യനിർവ്വഹണാധികാരസ്ഥനെ അധികാരപ്പെടുത്തിയിരിക്കുന്നു.

(1) പ്രദർശനം നടന്നുകൊണ്ടിരിക്കുമ്പോൾ പ്രദർശന സ്ഥലത്ത് പ്രവേശിച്ച് പരിശോധിക്കുകയും

(2) ആക്റ്റിലെ 5-ാം വകുപ്പനുസരിച്ച് ആരെണാ ആളുകളെ പ്രവേശിപ്പിക്കുന്നത് എന്ന് തീർച്ചപ്പെടുത്തുവാനും

(3) ഏതെങ്കിലും ഒരു പ്രദർശനത്തിനുവേണ്ടി പ്രസ്തുത സ്ഥലം ഉപയോഗിക്കുന്നതു തടഞ്ഞുകൊണ്ടുള്ള ഉത്തരവു നൽകുവാനും

9. കാര്യനിർവ്വഹണാധികാരസ്ഥനോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പഞ്ചായത്ത് പ്രത്യേകമായി ഈ ആവശ്യത്തിലേക്കായി ഏർപ്പെടുത്തുന്ന മററതെങ്കിലും ഉദ്യോഗസ്ഥനോ പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ ഏതൊരു പ്രദർശന സ്ഥലത്തും പ്രവേശിക്കാവുന്നതും ആക്റ്റിലെയും ചട്ടങ്ങളിലെയും ഈ നിയമാവലിയിലെയും വ്യവസ്ഥകൾ പാലിച്ചിട്ടുണ്ടോ എന്ന് നോക്കാവുന്നതുമാണ്.

10. താഴെ കൊടുത്തിട്ടുള്ള അറിവു മുഖേനയോ 9-ാം വകുപ്പിൽ പ്രസ്താവിച്ച ഉദ്യോഗസ്ഥന്മാരുടെ റിപ്പോർട്ടു മുഖേനയോ ഏതെങ്കിലും ക്രമക്കേടുകൾ ഉള്ളതായി ബോദ്ധ്യപ്പെട്ടാൽ കാര്യനിർവ്വഹണാധികാരസ്ഥന് പ്രദർശനം നിറുത്തിവെയ്ക്കുക, തുടർന്നുള്ള നടപടികൾ സ്വീകരിക്കുന്നതിന് അധികാരമുണ്ടായിരിക്കുന്നതാണ്.

11. പ്രദർശനത്തിന്റെ ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് മൂന്നു ദിവസം മുമ്പായി വിൽക്കുവാനുദ്ദേശിക്കുന്ന എല്ലാ ടിക്കറ്റുകളും പഞ്ചായത്ത് ആഫീസിൽ ഹാജരാക്കി സീൽ വെയ്ക്കുകയോ, സ്റ്റാമ്പ് ചെയ്യുകയോ ചെയ്തു കൊള്ളേണ്ടതാണ്. ടിക്കറ്റുകളോടൊപ്പം ക്ലാസുകളുടെ എണ്ണം, ഓരോ ക്ലാസിലുമുള്ള ടിക്കറ്റുകളുടെ എണ്ണം, ടിക്കറ്റിന്റെ വില എന്നിവ കാണിക്കുന്ന ഒരു സ്റ്റേറ്റുമെന്റ് സമർപ്പിച്ചിരിക്കേണ്ടതാണ്. മേൽപ്രകാരം ചെയ്യുന്നതിനുള്ള സമയപരിധി മതിയായ കാരണങ്ങളാൽ 24 മണിക്കൂറിന് മുമ്പുവരെയായി കാര്യനിർവ്വഹണാധികാരസ്ഥന് ഇളവു ചെയ്തു കൊടുക്കാവുന്നതാണ്.

12. ഉപഹാരമായതും, സൗജന്യമായതുമായ ടിക്കറ്റുകൾ ഓരോ ക്ലാസിലേക്കും ആകെ അനുവദിച്ചിട്ടുള്ള പ്രവേശനത്തിന്റെ (5 %) അഞ്ചു ശതമാനത്തിൽ കൂടുതൽ പാടുള്ളതല്ല.

13. കാര്യനിർവ്വഹണാധികാരസ്ഥന്റെ ആഫീസിൽ ലഭിക്കുന്ന ടിക്കറ്റുകൾ സീൽ വെച്ചശേഷം മടക്കി കൊടുക്കേണ്ടതും നികുതി പിരിക്കുവാൻ വേണ്ടുന്ന ഏർപ്പാടുകൾ ചെയ്യേണ്ടതുമാണ്. ഈ സംഗതികളിൽ കാര്യനിർവ്വഹണാധികാരസ്ഥൻ പുറപ്പെടുവിക്കുന്ന എല്ലാ നിർദ്ദേശങ്ങളും പ്രദർശന ഉടമസ്ഥൻ അനുസരിക്കേണ്ടതാണ്. പഞ്ചായത്തിന്റെ സീലോ, ലേബലോ, സ്റ്റാമ്പോ ഇല്ലാത്ത ടിക്കറ്റുകൾ വിൽക്കുവാൻ, പാടില്ലാത്തതുമാകുന്നു.

14. പഞ്ചായത്തിലേക്ക് ലഭിക്കേണ്ടുന്ന നികുതി യഥാസമയം ഈടാക്കുന്നതിനുവേണ്ടി കാര്യനിർവ്വഹണാധികാരസ്ഥൻ നിശ്ചയിക്കുന്ന ഒരു തുക പ്രദർശനത്തിന്റെ ഉടമസ്ഥൻ ഡിപ്പോസിറ്റായി പഞ്ചായത്തിൽ അടയ്ക്കേണ്ടതും പ്രസ്തുത ഡിപ്പോസിറ്റ് നികുതി ഉൾപ്പെടെയുള്ള എല്ലാ ബാദ്ധ്യതകളും തീർത്തതിനുശേഷം ഉടമസ്ഥന് മടക്കി കൊടുക്കുകയോ ടിയാന്റെ ആവശ്യപ്രകാരം നികുതി ഇനങ്ങളിലേക്ക് വരവു ചെയ്യുകയോ ചെയ്യാവുന്നതാണ്.

15. മേൽപ്പറഞ്ഞ 14-ാം വകുപ്പുപ്രകാരം പ്രദർശന ഉടമ വച്ചിരിക്കുന്ന ഡിപ്പോസിറ്റ് തുകയ്ക്കുള്ള ടിക്കറ്റുകൾ മാത്രമേ ഓരോ സമയവും പഞ്ചായത്തിന്റെ സീൽവെച്ച് കൊടുക്കപ്പെടുകയുള്ളു.

16. ആക്റ്റിലെ 4-ാം വകുപ്പുപ്രകാരം നികുതി മതിക്കൽ ഒന്നായി വാങ്ങുകയാണെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമുള്ള അനുമതി കൂടാതെ പ്രദർശന ഉടമസ്ഥൻ ഓരോ ക്ലാസിന്റെയും ടിക്കറ്റിന്റെയും വിലയിൽ വ്യത്യാസം വരുത്തുവാൻ പാടുള്ളതല്ലാത്തതാകുന്നു.

17. അർദ്ധരാത്രികഴിഞ്ഞ് 1.30 പുലർച്ച 6 മണിക്കും ഇടയിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമായ പ്രത്യേകാനുമതി കൂടാതെ യാതൊരു പ്രദർശനവും നടത്തുവാൻ പാടുള്ളതല്ല.

18. പ്രദർശനത്തിന്റെ ഉടമസ്ഥൻ ഓരോ പ്രദർശനവും കഴിഞ്ഞ് തൊട്ടടുത്ത ആഫീസ് ദിവസം രാവിലെ 12 മണിക്കുമുമ്പായി ടിക്കറ്റിന്റെയും വിൽപ്പനയുടെയും നികുതിയുടെയും വിശദവിവരങ്ങൾ കാണിക്കുന്ന സ്റ്റേറ്റുമെന്റ് ചട്ടങ്ങളിൽ III-ാം നമ്പർ ഫാറത്തിലും VI-ാം നമ്പർ ഫാറത്തിലും പഞ്ചായത്തിൽ സമർപ്പിച്ചുകൊള്ളേണ്ടതും പ്രസ്തുത സ്റ്റേറ്റ്മെന്റിൽ പ്രദർശന ഉടമയോ, അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഒപ്പുവയ്ക്കേണ്ടതുമാകുന്നു. സിനിമാ പ്രദർശനത്തെ സംബന്ധിച്ചിടത്തോളം മേൽ നിർദ്ദേശിച്ചിട്ടുള്ളതും കൂടാതെ പ്രദർശന ഉടമ ഫിലിം വിതരണക്കാർക്ക് നൽകുന്നതുമായ ഡെയിലി കളക്ഷൻ റിപ്പോർട്ടിന്റെ ഒരു പ്രതിയും കൂടി സമർപ്പിക്കേണ്ടതും പ്രസ്തുത D. C. R.-ൽ ഫിലിം റെപ്രസെന്ററിവും പ്രദർശന ഉടമയോ അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഒപ്പുവെയ്ക്കേണ്ടതും, ടിക്കറ്റ് അടിച്ചതിന്റെ കണക്കും ബാക്കി വരുന്ന ടിക്കറ്റും കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെട്ടാൽ കാണിക്കേണ്ടതുമാണ്. മറ്റേതെങ്കിലും രീതിയിൽ ശേഖരിച്ച ടിക്കറ്റും മറ്റെല്ലാ വിധത്തിലുമുള്ള കണക്കുകളും കാര്യനിർവ്വഹണാധികാരസ്ഥനോ ഈ നിയമാവലി 9-ാം വകുപ്പുപ്രകാരം അധികാരപ്പെടുത്തപ്പെട്ട ഉദ്യോഗസ്ഥനോ ആവശ്യപ്പെട്ടാൽ വിൽപ്പന ഉടമ കാണിക്കേണ്ടതാണ്.

19. ആക്റ്റിലെ ചട്ടങ്ങളുടെയോ നിയമാവലിയുടെയോ വിധേയമായി കാര്യനിർവ്വഹണാധികാരസ്ഥൻ നൽകുന്ന ഏതൊരു നിർദ്ദേശവും പ്രദർശന ഉടമസ്ഥനോ അയാളുടെ ഏജന്റോ പ്രവർത്തിക്കാരോ അനുസരിക്കാൻ ബാദ്ധ്യസ്ഥരായിരിക്കുന്നതാണ്.

20. ആക്റ്റിലെ 7-ാം വകുപ്പിലെ 1-ാം ഉപവകുപ്പു പ്രകാരം വിനോദനികുതിയിൽ നിന്ന് ഒഴിവാക്കുന്നതിന് 14 ദിവസത്തിനു മുമ്പായി കാര്യനിർവ്വഹണാധികാരസ്ഥന് അപേക്ഷ സമർപ്പിക്കേണ്ടതാണ്. യുക്തമെന്ന് തോന്നുന്നപക്ഷം സമയപരിധിയുടെ കാര്യത്തിൽ ഇളവു ചെയ്തു കൊടുക്കാവുന്നതാണ്. അങ്ങിനെയുള്ള അപേക്ഷയോടൊപ്പം 5 രൂപ (അഞ്ചു രൂപ) കൂടി പഞ്ചായത്തിൽ അടച്ചിരിക്കേണ്ടതാണ്. ഒഴിവിനു വേണ്ടി ലഭിക്കുന്ന അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥൻ തന്റെ റിമാർക്കോടു കൂടി പഞ്ചായത്തിന്റെ തീരുമാനത്തിനുവേണ്ടി വയ്ക്കേണ്ടതാണ്. പഞ്ചായത്ത് പ്രതികൂലമായി തീരുമാനം സ്വീകരിക്കുന്നതായാൽ ഉടമസ്ഥന് ആവശ്യമെന്നു തോന്നുന്ന പക്ഷം കളക്ടർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്. അങ്ങനെ പഞ്ചായത്തിന്റെയോ, കളക്ടറുടെയോ തീരുമാനം ഉണ്ടാകുന്നതിനു മുൻപ് പ്രദർശനം നടത്തുകയാണെങ്കിൽ പ്രദർശന ഉടമ മേൽപ്രകാരമുള്ള നികുതി സംഖ്യ ഡിപ്പോസിറ്റായി പഞ്ചായത്തിൽ അടയ്ക്കേണ്ടതും, ആക്റ്റിലെയും ചട്ടങ്ങളിലെയും ഈ നിയമാവലിയിലെയും എല്ലാ വ്യവസ്ഥകളും അനുസരിക്കേണ്ടതും ആണ്. ഒഴിവ് അനുവദിക്കുന്നതിന് മുൻപ് കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്നു തോന്നുന്ന ഒരു സംഖ്യ ഡിപ്പോസിറ്റായി വയ്ക്കുവാൻ പ്രദർശന ഉടമയോട് ആവശ്യപ്പെടാവുന്നതുമാകുന്നു.

21. ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ, ഭാഗങ്ങളോ ലംഘിക്കുന്നവർക്ക് 50 രൂപ (അൻപത് രൂപ) വരെ പിഴ ചുമത്താവുന്നതും തുടർച്ചയായ ലംഘനങ്ങൾക്ക് ഓരോ ദിവസവും 15 രൂപ (പതിനഞ്ച് രൂപ) വീതം പിഴ ചുമത്താവുന്നതുമാകുന്നു.

## NOTIFICATIONS

(1)

No. C2-283/83. *9th February* 1983.

In exercise of the powers conferred under section 54 (13) of the Kerala Panchayat Act, 1960 (Act 32 of 1960) delegated to the Deputy Director of Panchayats, by Notification No. G. O. Ms. 594/Lii/DD dated 12-7-1962 Sri A. Ponnumala, s/o. Appunni, Chandampillachalla, Nattukal P. O., Palghat District is hereby removed from the Vice Presidentship of Kozhinjampara Panchayat with effect from 11-1-1983 i.e. the date on which the no confidence motion was passed against him.

(2)

C2. 3030/82. (1) *11th January* 1983.

It is notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rule 1963 that Sri P. Balakrishnan Nair,

Pillath House, P. O., Mundakkottukurissi, (via) Shornoor-2, has been elected as the President of Chalavara Panchayat in the existing vacancy on 5-7-1982.

(3)

C2. 279/83. *27th January* 1983.

It is hereby notified under Rule 9(2) of the Kerala Panchayat (Election of President and Vice President) Rule 1963, that Shri. M. Ummer, Mambadan (House), P. O., Tharish, Karuvarakkundu has been duly elected as the President of Karuvarakkundu panchayat in the existing vacancy on 4-1-1983.

(4)

C2.3030/82(2). *11th January* 1983.

It is hereby notified under Rule 9 (2) of the Kerala Panchayat (Election of President and Vice president) Rule 1963 that Sri. K. V. Ramankutty Nair, Kalipulakkil (House), P. O., Chalavara, (via) Ottappalam has been elected as Vice President of Chalavara panchayat in the existing vacancy on 17-7-1982.

(5)

C2-6441/82 *16th February* 1983.

It is hereby notified under Rule 9 (2) of the Kerala Panchayat (Election of President and Vice President Rule 1963, that Sri K. P. Unni Alavi, Kuppanath (House) Kottakunnu P. O., Porur has been duly elected as the Vice president in the existing vacancy on 5-1-1983.

Office of the Deputy Director of Panchayats, Malappuram.

C. Moidunni,
*Deputy Director of Panchayats.*

## NOTIFICATION

C1. 3426/82. *10th January* 1983.

It is hereby notified under rule 9 (2) of Kerala Panchayats (Election of President and Vice President) Rules 1963 that Sri. V. P. Abdulla, member ward II, s/o Kunhasan, Veluthaprambath (Lila Manzil) P. O. Kadavathur, Cannanore District has been unanimously elected as president of Triprangottur panchayat, in the meeting held on 29-11-1982. Vice Sri P. K. Kunhammed Haji removed from the presidentship of Triprangottur Panchayat as per Notification No. C1/3426/82 dated 6-10-1982 by the Deputy Director of Panchayats, Kozhikode.

Office of the Deputy Director of Panchayats, Kozhikode.

P. Parameswaran,
*Deptuy Director of Panchayats.*

## Proceedings of the Deputy Director of Panchayats, Kozhikode

Order No. A3-9226/82. *5th January* 1983.

*Read:*—
1. Resolution No. 68/82-83 dated 15-9-1982 of Chapparappadavu Panchayat.
2. Letter No. 672/79 dated 11-10-1982 of Executive Officer, Chapparappadavu Panchayat.
3. Letter No. Bl. 18052/82 dated 16-11-1982 of District Panchayat Officer, Cannanore.

In exercise of the powers conferred under section 12 (3) of the Kerala Local Authorities Entertainment Tax Act, 1961, delegated to the Deputy Director of Panchayats in Notification No. L2-38864/65 dated 4-1-1966 of the Director of Panchayats, the bye-laws passed by Chapparappadavu Panchayat in Cannanore District as per its resolution read as 1st paper above under the powers vested in it as per section 12 of Kerala Local Authorities Entertainment Tax Act for the collection of Entertainmet Tax under section 3 of the said Act is approved.

P. Parameswaran,
*Deputy Director.*

### ചപ്പാരപ്പടവ് പഞ്ചായത്ത് വിനോദ നികുതി ബൈലാ

1. ഈ നിയമാവലിക്ക് ചപ്പാരപ്പടവ് പഞ്ചായത്ത് വിനോദനികുതി ഉപനിയമങ്ങൾ എന്ന് പറയാം.

2. ഈ നിയമാവലി കോഴിക്കോട് പഞ്ചായത്ത് ഡെപ്യൂട്ടി ഡയറക്ടർ അവർകളുടെ അംഗീകാരത്തോടു കൂടി കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ നടപ്പിൽ വരുന്നതാണ്.

3. ഈ നിയമാവലിയിൽ സന്ദർഭത്തിന് മറ്റു വിധത്തിൽ ആവശ്യമില്ലാത്തപക്ഷം

(i) "ആക്ട്" എന്നാൽ 1961-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദ നികുതി ആക്ട് എന്നും (1960-ലെ ആക്ട് 20) "ചട്ടങ്ങൾ" എന്നാൽ 1962-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദ നികുതി ചട്ടങ്ങൾ എന്നും അർത്ഥമാകുന്നു.

(ii) "പഞ്ചായത്ത്" എന്നാൽ ചപ്പാരപ്പടവ് പഞ്ചായത്ത് എന്നും

(iii) "കളക്ടർ" എന്നാൽ ജില്ലാ കളക്ടർ എന്നും

(iv) "കാര്യനിർവ്വഹണാധികാരസ്ഥൻ" എന്നാൽ കേരള പഞ്ചായത്ത് ആക്ട് (1960-ലെ ആക്ട് 32) അനുസരിച്ച് നിയമിക്കപ്പെട്ട ചപ്പാരപ്പടവ് പഞ്ചായത്ത് എക്സിക്യൂട്ടീവ് ആഫീസർ എന്നും അർത്ഥമാകുന്നു.

4. ആക്ടിലെ 2-ാം വകുപ്പു പ്രകാരം സർക്കാർ പുറപ്പെടുവിക്കുന്ന ചട്ടങ്ങൾ കണിശമായും പാലിച്ചിരിക്കേണ്ടതാണ്.

5. ആക്ടിലെ 7 (i) വകുപ്പുപ്രകാരം അതാതു കാലത്ത് പ്രത്യേകമായി ചപ്പാരപ്പടവ് പഞ്ചായത്ത് അതിന്റെ തീരുമാനങ്ങൾ പ്രകാരം ഒഴിവാക്കപ്പെടുന്ന പ്രദർശനങ്ങൾ ഒഴികെ പഞ്ചായത്ത് അതിർത്തിക്കുള്ളിൽ വച്ച് നടത്തുന്ന ഏതൊരു വിനോദ പ്രദർശനത്തിനും പ്രവേശനത്തിന് നൽകപ്പെടുന്ന തുകയുടെ 15% (പതിനഞ്ച് ശതമാനം) എന്ന തോതിൽ ആക്ടിലെ 3-ാം വകുപ്പുപ്രകാരം വിനോദനികുതി ഈടാക്കുന്നതാണ്. എന്നാൽ നാടകമാണ് പ്രദർശിപ്പിക്കുന്നതെങ്കിൽ ഓരോ പ്രദർശനത്തിനും 25 രൂപ (ഇരുപത്തഞ്ചു ഉറുപ്പിക) വീതവും സർക്കസ് പ്രദർശനമാണെങ്കിൽ ഓരോ പ്രദർശനത്തിനും 15 രൂപ (പതിനഞ്ച് ഉറുപ്പിക) വീതവും വിനോദ നികുതി അടച്ചാൽ മതിയാകുന്നതാണ്. ടിക്കറ്റുകളനുസരിച്ചാണ് പ്രദർശന ഉടമസ്ഥൻ നികുതി അടയ്ക്കാനുദ്ദേശിക്കുന്നതെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന തുക ഡിപ്പോസിറ്റായി വയ്ക്കേണ്ടതാണ്. വിനോദനികുതിയും, പ്രദർശന നികുതിയും സർച്ചാർജുകളും പ്രദർശനം കഴിഞ്ഞതിന്റെ അടുത്ത ദിവസം വൈകുന്നേരം 3 മണിക്ക് മുമ്പായി ഉടമസ്ഥൻ പഞ്ചായത്താഫീസിൽ അടച്ച് രസീത് വാങ്ങേണ്ടതാണ്. കോമ്പൗണ്ട് ചെയ്താണ് നികുതി അടയ്ക്കുന്നതെങ്കിൽ ആയത് എപ്പോഴും മുൻകൂറായി അടയ്ക്കേണ്ടതാണ്.

6. (എ) 5-ാം വകുപ്പിൽ എന്തുതന്നെ പ്രസ്താവിച്ചിരുന്നാലും ആക്ട് 11-ാം വകുപ്പ് അനുസരിച്ച് ഗവൺമെന്റ് പുറപ്പെടുവിച്ച ചട്ടങ്ങളിലെ 4-ം, 5-ം വകുപ്പുകൾക്ക് വിധേയമായി ആക്ടിലെ 4-ാം വകുപ്പു പ്രകാരം ഏതൊരു വകുപ്പിൽപ്പെട്ട വിനോദനികുതിയു

ഒരു മൊത്തം തുകക്ക് കോമ്പൗണ്ട് ചെയ്യുവാൻ അധികാരം ഉണ്ടായിരിക്കുന്നതാണ്. സാധാരണ ഗതിയിൽ ആക്റ്റിലെ 4-ാം വകുപ്പുപ്രകാരം മൂന്നു മാസത്തേക്ക് കൊടുക്കേണ്ടിവരുന്ന മതിപ്പു തുകയുടെ 75% (എഴുപത്തിയഞ്ചു ശതമാനം) ത്തിൽ കുറയാത്ത തുകക്ക് മാത്രമേ ഒരു തവണ കോമ്പൗണ്ട് ചെയ്യുവാൻ പാടുള്ളൂ.

(ബി) ഏതൊരു പ്രദർശനത്തിന്റെ നികുതിയാണോ മേൽ പ്രസ്താവിച്ച പ്രകാരം കോമ്പൗണ്ട് ചെയ്തത് ആ വിനോദ പ്രദർശനത്തിന്റെ ഉടമസ്ഥനോ, അദ്ദേഹം മുഖാന്തിരം സ്വന്തം ഉത്തരവാദിത്വത്തിൽ അധികാരപ്പെടുത്തുന്ന മാനേജരോ പ്രദർശനം മൂലമോ മൊത്തത്തിൽ ഉണ്ടായിട്ടുള്ള വരുമാനത്തിന്റെ കണക്ക് ദിവസംതോറും എക്സിക്യൂട്ടീവ് ആഫീസർക്ക് ബോധിപ്പിക്കേണ്ടതാണ്.

7. വിനോദമോ വിനോദങ്ങളോ ആരംഭിക്കുന്നതിന് ചുരുങ്ങിയത് ഏഴു ദിവസത്തിനു മുമ്പായി പ്രദർശന ഉടമസ്ഥൻ അത്തരത്തിലുള്ള വിനോദമോ വിനോദങ്ങളോ തുടങ്ങുന്നതിനുള്ള അനുമതിക്ക് വേണ്ടി കാര്യനിർവ്വഹണാധികാരസ്ഥന് രേഖാമൂലം അപേക്ഷ ബോധിപ്പിക്കേണ്ടതാണ്. അപേക്ഷയിൽ താഴെ പറയുന്ന വിവരങ്ങൾ വ്യക്തമായി ചേർത്തിരിക്കണം.

(i) ഉടമസ്ഥന്റെ പേര്, വീട്ടു പേര്, അച്ഛന്റെ പേര്, വയസ്സ്, വില്ലേജ്, കര, പോസ്റ്റ്.
(ii) പ്രദർശനത്തിന്റെ വിവരണം
(iii) പ്രദർശനത്തിന്റെ സ്ഥലവും, സർവ്വേ നമ്പർ, സമയം, കാലം.
(iv) പ്രവേശനത്തിന് അനുവദിക്കപ്പെട്ട ക്ലാസുകളും നിരക്കുകളും
(v) പ്രദർശനം നിയന്ത്രിക്കുന്നതിന്റെ രീതിയും കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന മറ്റു വിവരങ്ങളും.

8. ഈ നിയമാവലിയിലെ 7-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന വിവരങ്ങൾ അടങ്ങിയിട്ടില്ലാത്തതും ശരിയായി പൂരിപ്പിച്ചിട്ടില്ലാത്തതുമായ അപേക്ഷകൾ തള്ളിക്കളയുവാൻ കാര്യനിർവ്വഹണാധികാരസ്ഥന് അധികാരമുണ്ടായിരിക്കുന്നതാണ്. മറ്റു സംഗതികളിൽ കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്നു തോന്നുന്ന നിബന്ധനകൾക്കും, നിയന്ത്രണങ്ങൾക്കും വിധേയമായി അനുവാദം നൽകാവുന്നതാണ്. പ്രദർശനത്തിന്റെ ഉടമസ്ഥൻ അനുമതിയിൽ പറഞ്ഞിരിക്കുന്ന ഏതെങ്കിലും നിബന്ധനയോ നിയന്ത്രണമോ, തെറ്റി പ്രവർത്തിക്കുകയോ ലംഘിക്കുകയോ ചെയ്താലോ, ആക്റ്റിലെയോ, ചട്ടങ്ങളിലെയോ, ഉപനിയമങ്ങളിലെയോ വ്യവസ്ഥകൾ ലംഘിക്കുകയോ ചെയ്താലോ ഏതെങ്കിലും വിധത്തിലുള്ള കപടമാർഗ്ഗങ്ങളിലൂടെയോ അനുമതി കൈവശമാക്കുകയോ ചെയ്താലോ കാര്യനിർവ്വഹണാധികാരസ്ഥന് അനുമതി റദ്ദു ചെയ്യാനോ, സസ്പെൻഡ് ചെയ്യാനോ അധികാരം ഉണ്ടായിരിക്കുന്നതാണ്.

9. അനുമതി റദ്ദ് ചെയ്യുകയോ സസ്പെൻഡ് ചെയ്യുകയോ, തിരുത്തുകയോ ചെയ്യുന്ന കാര്യത്തിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ ഓരോ കൽപ്പനയും രേഖാമൂലമായിരിക്കേണ്ടതും അങ്ങനെ ചെയ്യാനുള്ള കാരണം അതിൽ രേഖപ്പെടുത്തിയിരിക്കേണ്ടതുമാണ്.

10. ഈ നിയമാവലി പ്രകാരം നൽകുന്ന ഏതൊരു അനുമതിയും കാര്യനിർവ്വഹണാധികാരസ്ഥൻ കയ്യൊപ്പിട്ടിരിക്കേണ്ടതും പ്രദർശനത്തിന്റെ സ്ഥലം, നിബന്ധനകൾ, നിയന്ത്രണങ്ങൾ, പരിധി മുതലായവ അനുമതിയിൽ ചേർത്തിരിക്കേണ്ടതുമാണ്.

11. അനുമതി റദ്ദ് ചെയ്യുകയോ സസ്പെൻഡു ചെയ്യുകയോ, അനുമതിയുടെ കാലാവധി അവസാനിപ്പിക്കുകയോ ചെയ്തു കഴിഞ്ഞാൽ പിന്നീട് പ്രസ്തുത റദ്ദാക്കലോ, സസ്പെൻഷൻ ചെയ്തത് പിൻവലിക്കലോ, അനുമതി പുതുക്കലോ ചെയ്യുന്നവരെയുള്ള കാലം അനുമതി ഇല്ലാത്ത കാലമായി കണക്കാക്കുന്നതായിരിക്കും.

12. (എ) ടിക്കറ്റ് വഴി പ്രവേശനം അനുവദിക്കപ്പെടുന്ന വിനോദ പ്രദർശനത്തിന്റെ ഉടമസ്ഥനോ മാനേജരോ പ്രദർശനം ആരംഭിക്കുന്നതിന് 3 ദിവസം മുൻപായി ഓരോ ക്ലാസിന്റെയും ടിക്കറ്റിന്റെയും വിവരവും ടിക്കറ്റുനിരക്കുകളും ഉപഹാരമായും, സൗജന്യമായും നൽകുവാനുദ്ദേശിക്കുന്ന ടിക്കറ്റുകളുടെ വിവരവും അടങ്ങിയ ഒരു സ്റ്റേറ്റുമെന്റും ടിക്കറ്റുകളും കാര്യനിർവ്വഹണാധികാരസ്ഥന്റെ മുമ്പാകെ ബോധിപ്പിക്കേണ്ടതാണ്. ടിക്കറ്റും സ്റ്റേറ്റുമെന്റും ബോധിപ്പിക്കുവാനുള്ള സമയപരിധി മതിയായ കാരണങ്ങളിൽ 24 മണിക്കൂർ മുമ്പു വരെയായി കാര്യനിർവ്വഹണാധികാരസ്ഥന് ഇളവുചെയ്തു കൊടുക്കാവുന്നതാണ്.

(ബി) കാര്യനിർവ്വഹണാധികാരസ്ഥൻ ആഫീസിൽ കിട്ടിയ ടിക്കറ്റുകൾ സീൽവച്ചതിനോ, സ്റ്റാമ്പ് പതിച്ചതിനോശേഷം മടക്കിക്കൊടുക്കേണ്ടതും നികുതി പിരിക്കുവാൻ വേണ്ട ഏർപ്പാടുകൾ ചെയ്യേണ്ടതുമാണ്. ഈ സംഗതികളിൽ കാര്യനിർവ്വഹണാധികാരസ്ഥൻ പുറപ്പെടുവിക്കുന്ന എല്ലാ നിർദ്ദേശങ്ങളും പ്രദർശന ഉടമസ്ഥൻ അനുസരിക്കേണ്ടതാണ്. സ്റ്റാമ്പു പതിച്ചതോ സീൽ വച്ചതോ ആയ ടിക്കറ്റുകൾ കൈപ്പറ്റിയതിന് രേഖാമൂലം ഏതൊരു പ്രദർശന ഉടമസ്ഥനും രസീതു നൽകേണ്ടതാണ്.

13. ഉപഹാരമായും, സൗജന്യമായും നൽകപ്പെടുന്ന ടിക്കറ്റുകൾ ഓരോ ക്ലാസിലെയും ആകെ സീറ്റുകളുടെ 5% (അഞ്ചു ശതമാനം) ത്തിൽ അധികമാകാൻ പാടില്ലാത്തതാണ്. ടിക്കറ്റിന്മേൽ സൗജന്യം എന്ന് മുദ്രണം ചെയ്യാത്ത ടിക്കറ്റുമായി യാതൊരാളെയും ആ ടിക്കറ്റിന്മേൽ വിനോദ നികുതി മുദ്രണം ചെയ്തിരിക്കാതെ പ്രവേശിക്കുവാൻ അനുവദിക്കുന്നതല്ല.

14. പഞ്ചായത്തിന്റെ സീലോ, ലേബലോ, സ്റ്റാമ്പോ ഇല്ലാത്ത ടിക്കറ്റുകൾ യാതൊരുവിധത്തിലും വിൽക്കുവാൻ പാടുള്ളതല്ല. ഒരിക്കൽ വിറ്റതായ ടിക്കറ്റ് യാതൊരു കാരണവശാലും യാതൊരു സന്ദർഭത്തിലും വീണ്ടും വിൽപ്പന നടത്തുവാൻ പാടുള്ളതല്ല.

15. കൃത്യനിഷ്ഠയോടുകൂടി നികുതി അടക്കേണ്ടതിനുള്ള ജാമ്യമായി കാര്യനിർവ്വഹണാധികാരസ്ഥൻ നിശ്ചയിക്കുന്ന തുക വിനോദ പ്രദർശനത്തിന്റെ ഉടമസ്ഥൻ നിരതദ്രവ്യമായി കെട്ടിവെയ്ക്കേണ്ടതും അപ്രകാരം കെട്ടിവച്ച തുക പഞ്ചായത്തിലേക്ക് എടുക്കുവാനുള്ള മുഴുവൻ നികുതിയും തിരിയെ കൊടുക്കുകയോ അല്ലാത്തപക്ഷം അവസാനത്തെ അടവിലേക്ക് കൊള്ളിക്കുകയോ ചെയ്യാവുന്നതാണ്.

16. ആക്റ്റിലെ 4-ാം വകുപ്പുപ്രകാരം ഒരിക്കൽ നികുതി കോമ്പൗണ്ട് ചെയ്തു കഴിഞ്ഞാൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമായ അനുമതി കൂടാതെ പ്രദർശന ഉടമസ്ഥൻ ഓരോ ക്ലാസിന്റെയും ടിക്കറ്റിന്റെ വിലയോ നൽകിയിരിക്കുന്ന ടിക്കറ്റിന്റെ വിലയോ മാറ്റം വരുത്തുവാൻ പാടുള്ളതല്ല.

17. കാര്യനിർവ്വഹണാധികാരസ്ഥന്റെ മുൻകൂട്ടിയുള്ള അനുമതി കൂടാതെ അർദ്ധ രാത്രി കഴിഞ്ഞ് 1.30 നും പുലർച്ചെ 6 മണിക്കും ഇടയിൽ പ്രദർശനം നടത്തുവാൻ പാടുള്ളതല്ല.

18. ഏതൊരു പ്രദർശനത്തിന്റെ ഉടമസ്ഥനോ, വിനോദ പ്രദർശനങ്ങൾ കഴിഞ്ഞ് 24 മണിക്കൂറുകൾക്കകം കഴിഞ്ഞ പ്രദർശനത്തിന് വിറ്റ ടിക്കറ്റുകളുടെ വിവരങ്ങളും നികുതി സംഖ്യയും മറ്റു വിവരങ്ങളും ചട്ടങ്ങൾ 16, 24, 30 എന്നീ വകുപ്പുകളിൽ പ്രസ്താവിച്ചിട്ടുള്ള 3-ാം നമ്പർ ഫാറത്തിൽ രേഖാമൂലം ബോധിപ്പിച്ചിരിക്കേണ്ടതാണ്. ഗേറ്റിൽ ശേഖരിച്ച ടിക്കറ്റുകളുടെ അർദ്ധ ഭാഗങ്ങൾ സീരിയൽ നമ്പരായി ഓരോ ക്ലാസിലും ഉള്ളവ പിറ്റേന്ന് മദ്ധ്യാഹ്നം വരെ സൂക്ഷിക്കേണ്ടതാണ്.

19. ആക്റ്റിലെ 9-ാം വകുപ്പനുസരിച്ച് പഞ്ചായത്ത് അധികാരപ്പെടുത്തിയ ഉദ്യോഗസ്ഥന്മാർക്കും, ചപ്പാരപ്പടവ് പഞ്ചായത്ത് കാര്യനിർവ്വഹണാധികാരസ്ഥനായി നിയമിക്കപ്പെട്ട എക്സിക്യൂട്ടീവ് ആഫീസർക്കും ഏതൊരു പ്രദർശനവേളയിലും പ്രദർശന,

നടക്കുമ്പോഴും ഷോയിൽ ശേഖരിച്ച ടിക്കറ്റു ഭാഗങ്ങളും പ്രവേശന ടിക്കറ്റുകളും കണക്കുകളും പരിശോധിക്കുവാനും ആക്ടിലെയോ ചട്ടങ്ങളിലെയോ ഉപനിയമങ്ങളിലെയോ വകുപ്പുകൾ ശരിക്ക് പാലിച്ചു പോരുന്നുണ്ടോ എന്നും പരിശോധിച്ച് അന്തിമ തീരുമാനമെടുക്കുവാൻ അധികാരമുണ്ടായിരിക്കുന്നതാണ്. ഈ ആവശ്യത്തിലേക്കായി മേല്പടി ഉദ്യോഗസ്ഥൻമാർക്ക് പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന ഏതൊരു സ്ഥലത്തും പ്രവേശിക്കാവുന്നതും പ്രവേശിക്കപ്പെട്ട കാണികളിൽ നിന്ന് കളി നടക്കുമ്പോഴോ തൊട്ടുമുമ്പോ പിമ്പോ ആവശ്യം വരുന്ന പക്ഷം ടിക്കറ്റിന്റെ പകുതി ഭാഗം ആവശ്യപ്പെടാവുന്നതും കാണികൾ അത് അനുസരിക്കേണ്ടതുമാണ്. ഈ ആവശ്യത്തിലേക്കായി പ്രദർശനം കാണാനെത്തുന്നവർ ടിക്കറ്റുകളുടെ പകുതിഭാഗം പ്രദർശന അവസാനം വരെ സൂക്ഷിക്കേണ്ടതാണ്.

20. ആക്റ്റിലെ 9-ാം വകുപ്പിലെ 1-ാം ഉപവകുപ്പു പ്രകാരം വിനോദനികുതിയിൽനിന്നും ഒഴിവാക്കികിട്ടാൻ അപേക്ഷിക്കുന്ന ആൾ പ്രദർശന ദിവസത്തിന്റെ 21 ദിവസങ്ങൾക്ക് മുമ്പ് കാര്യനിർവ്വഹണാധികാരസ്ഥന് അപേക്ഷ ബോധിപ്പിക്കേണ്ടതാണ്. യുക്തമെന്ന് തോന്നുന്നപക്ഷം സമയ പരിധിയുടെ കാര്യത്തിൽ ഇളവു ചെയ്തു കൊടുക്കാവുന്നതാണ്. അങ്ങനെയുള്ള അപേക്ഷയോടൊപ്പം 5 രൂപ (അഞ്ചു ഉറുപ്പിക) പഞ്ചായത്തിൽ അടച്ച് രസീത് വാങ്ങേണ്ടതാണ്. ഈ അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥൻ തന്റെ റിമാർക്സ് സഹിതം പഞ്ചായത്ത് തീരുമാനത്തിന് വെക്കേണ്ടതാണ്. പഞ്ചായത്ത് തീരുമാനം പ്രതികൂലമായാൽ അപേക്ഷകന് ആവശ്യമാണെന്ന് തോന്നുന്നപക്ഷം കളക്ടർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്. പഞ്ചായത്തിന്റെയോ കളക്ടറുടെയോ തീരുമാനം കിട്ടുന്നതിന് മുമ്പായി പ്രദർശനം നടത്തുകയാണെങ്കിൽ പ്രദർശനത്തിന്റെ ഉടമസ്ഥൻ പഞ്ചായത്തിൽ നിലവിലുള്ള നിരക്കിൽ വിനോദ നികുതിസംഖ്യ മുന്നമേ അടയ്ക്കേണ്ടതും ആക്റ്റിലെയും ചട്ടങ്ങളിലെയും നിയമാവലിയിലെയും എല്ലാ വ്യവസ്ഥകളും പാലിച്ചിരിക്കേണ്ടതാണ്. വിനോദനികുതി ഇളവ് അനുവദിക്കുന്നതിനു മുമ്പ് കാര്യനിർവ്വഹണാധികാരസ്ഥൻ 100 രൂപ (ഒരുനൂറ്) യിൽ കുറയാത്തതും യുക്തമെന്നു തോന്നുന്നതുമായ ഒരു സംഖ്യ ഉടമസ്ഥനോട് ഡെപ്പോസിറ്റായി വയ്ക്കുവാനും ആവശ്യപ്പെടാവുന്നതാണ്.

21. വിനോദ നികുതി അടവിൽ നിന്ന് ഒഴിവാക്കിയ വിനോദത്തിനുവേണ്ടി വിതരണത്തിനായുള്ള ടിക്കറ്റുകളിൽ പഞ്ചായത്തിന്റെ ഔദ്യോഗിക മുദ്ര പതിഞ്ഞിരിക്കേണ്ടതാണ്. വിനോദ നികുതി ഒഴിവാക്കിക്കൊണ്ട് പഞ്ചായത്തിൽ നിന്നും ലഭിച്ച സാക്ഷ്യപത്രം ഒരു സ്ഥലത്ത് മുദ്രയായി പ്രദർശിപ്പിക്കേണ്ടതും പരിശോധകൻമാർ ആവശ്യപ്പെടുകയാണെങ്കിൽ കാണിക്കേണ്ടതുമാണ്. ആക്റ്റ് 7 (1) വകുപ്പുപ്രകാരം വിനോദ നികുതിയിൽ നിന്നും ഒഴിവാക്കിയ സ്ഥാപനങ്ങൾ അത്തരം പ്രദർശനത്തിൽ നിന്നും ലഭിച്ച ആദായം ചപ്പാരപ്പടവ് പഞ്ചായത്തിലെ മാത്രം പൊതു ആവശ്യത്തിന് വിനിയോഗിക്കേണ്ടതാണ്. ഇതിനായി നടത്തപ്പെടുന്ന പ്രദർശനത്തിന്റെ വരവുചെലവ് കണക്കുകൾ സംബന്ധിച്ച് പ്രദർശനം കഴിഞ്ഞ് 15 ദിവസത്തിനകം കാര്യനിർവ്വഹണാധികാരസ്ഥന് ബോധിപ്പിക്കേണ്ടതും ആയതു സംബന്ധമായ എല്ലാ രേഖകളും പരിശോധിക്കാൻ ചെക്കിംഗ് ആഫീസർമാർക്ക് അധികാരമുണ്ടായിരിക്കുന്നതുമാണ്.

22. ചപ്പാരപ്പടവു പഞ്ചായത്തിൽ നിയമിതനായിട്ടുള്ള കാര്യനിർവ്വഹണാധികാരസ്ഥനോ പരിശോധനക്കായി പഞ്ചായത്ത് ഏർപ്പെടുത്തിയിട്ടുള്ള ചെക്കിംഗ് ആഫീസർമാർക്കോ പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന ഏതൊരു സ്ഥലത്തും പ്രവേശിക്കാവുന്നതും, വിനോദത്തെ ബാധിക്കുന്നതുമായ എല്ലാ രേഖകളും പുസ്തകങ്ങളും ആവശ്യപ്പെട്ടാൽ കാണിക്കേണ്ടതും പരിശോധനക്കു കുറിച്ചെടുക്കുന്നതിന് വേണ്ടിവന്നാൽ രേഖകൾ കൊണ്ടുപോകുവാൻ പ്രദർശന ഉടമസ്ഥൻ അനുവദിക്കേണ്ടതുമാണ്. ഈ നിയമങ്ങളിലെയോ ചട്ടങ്ങളിലെയോ ഉപനിയമങ്ങളിലെയോ വസ്തുതകൾക്ക് വിപരീതമാണെന്ന് കാണുന്ന ഏതൊരു രേഖയും പിടിച്ചെടുക്കുന്നതിന് പഞ്ചായത്ത് പരിശോധനാ ഉദ്യോഗസ്ഥൻമാർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

23. പരിശോധനാഉദ്യോഗസ്ഥൻമാരെ യാതൊരാളും തടയുവാൻ പാടില്ലാത്തതാകുന്നു. ഇത്തരം ഒരു കുറ്റത്തിന് മജിസ്ട്രേട്ട് മുമ്പാകെ കുറ്റാരോപണം തെളിയിക്കപ്പെട്ടാൽ 200 രൂപ (ഇരുന്നൂറു ഉറുപ്പിക) വരെ പിഴയോ, ജയിൽ ശിക്ഷയോ വിധിക്കാവുന്നതാണ്.

24. വിനോദ നികുതി പരിശോധനക്കായി അധികാരപ്പെടുത്തിയ ഉദ്യോഗസ്ഥൻമാർ ഇൻഡ്യൻ ശിക്ഷാ നിയമത്തിലെ 21-ാം വകുപ്പു പ്രകാരം സർക്കാർ ഉദ്യോഗസ്ഥൻമാരായി കണക്കാക്കാവുന്നതാണ്.

25. ഏതൊരു പ്രദർശനത്തിന്റെ ഉടമസ്ഥനും പ്രദർശനം തുടങ്ങുന്നതിന് അരമണിക്കൂറിനുള്ളിൽ ടിക്കറ്റു വിൽപ്പന അവസാനിപ്പിക്കേണ്ടതാണ്. യാതൊരു കാരണവശാലും നടന്നുകൊണ്ടിരിക്കുന്ന പ്രദർശനത്തിൽ പിന്നീട് ടിക്കറ്റു വിൽക്കുവാൻ പാടുള്ളതല്ല. വിറ്റ ടിക്കറ്റുകളുടെ വിവരവും നികുതി സംഖ്യയും മറ്റും ചട്ടങ്ങളിലെ 16, 24, 30 വകുപ്പുകൾ പ്രകാരം ഉണ്ടാക്കിയ ഫാറം iii രജിസ്റ്ററിൽ അപ്പോൾ തന്നെ എഴുതി പൂരിപ്പിക്കേണ്ടതാണ്. ഈ രജിസ്റ്ററിൽ ഫിലിം പ്രതിനിധിയും പ്രദർശന ഉടമയും കത്തിൽ അടങ്ങിയ കാര്യങ്ങൾ സത്യമാണെന്നതിലേക്ക് കയ്യൊപ്പിടേണ്ടതാണ്. പരിശോധനാ ഉദ്യോഗസ്ഥൻമാർക്ക് മേൽ രജിസ്റ്ററിലെ വിവരങ്ങൾ ശരിയാണോ എന്നു നോക്കി അഭിപ്രായം എഴുതാവുന്നതാണ്. ഇതിന്റെ ഒരു കോപ്പി അടുത്ത ദിവസം ഉച്ചയ്ക്കു മുമ്പായി പഞ്ചായത്തിൽ ബോധിപ്പിക്കേണ്ടതാണ്.

26. ഏതൊരു പ്രദർശന ഉടമസ്ഥനും പ്രദർശനം അവസാനം വരെ സ്ഥലത്തുണ്ടായിരിക്കേണ്ടതുമാണ്. വല്ല കാരണവശാലും സ്ഥലം വിടുകയാണെങ്കിൽ പൂർണ്ണ അധികാരത്തോടെ മാനേജരെയോ മറ്റു ജോലിക്കാരെയോ ഏൽപ്പിക്കേണ്ടതാണ്.

27. ഏതൊരു വിനോദ നികുതി പ്രദർശന സ്ഥലത്ത് ചെന്ന് പരിശോധിക്കുന്നതിനും നിയമസംബന്ധമായ വകുപ്പുകളും ചട്ടങ്ങളും ഉപനിയമങ്ങളും പൂർണ്ണമായി പാലിച്ചു വരുന്നുണ്ടോ എന്ന് സ്വയം തീരുമാനമെടുക്കുന്നതിനും ആയതിന് വിരുദ്ധമായാണ് പ്രവർത്തിക്കുന്നതെന്ന് ബോദ്ധ്യപ്പെടുകയോ അല്ലെങ്കിൽ ആക്റ്റ് 9-ാം വകുപ്പും പ്രകാരം പഞ്ചായത്ത് അധികാരപ്പെടുത്തിയ ചെക്കിംഗ് ആഫീസർമാരുടെ റിപ്പോർട്ടു പ്രകാരം അത്തരം പ്രദർശനങ്ങൾ തടഞ്ഞുകൊണ്ട് കൽപ്പന പുറപ്പെടുവിക്കുന്നതിനും വേണ്ടിവന്നാൽ ബലാൽ അത്തരം സ്ഥലത്ത് പ്രദർശനം നടത്തുന്നതിനെ ബലമായി തടയുന്നതിനും ആക്റ്റ് 10 (ii) വകുപ്പ് പ്രകാരം എക്സിക്യൂട്ടീവ് ആഫീസറെ അധികാരപ്പെടുത്തിയിരിക്കുന്നു. കൂടാതെ വകുപ്പ് 10 (i) പ്രകാരം ഇത്തരം പ്രദർശന ഉടമയുടെ പേരിൽ പ്രോസിക്യൂഷൻ നടപടികൾ സ്വീകരിക്കുവാനും അധികാരം നൽകിയിരിക്കുന്നു. ഈ ആക്റ്റിലെയോ ചട്ടങ്ങളിലെയോ ഉപനിയമങ്ങളിലെയോ നിബന്ധനകൾ നടത്തുന്നതിനായി ഏതൊരാളോടും എന്തെങ്കിലും വിവരങ്ങൾ ആവശ്യപ്പെടാൻ പരിശോധനാ ഉദ്യോഗസ്ഥൻമാരെയും അധികാരപ്പെടുത്തിയിരിക്കുന്നു.

28. ഏതെങ്കിലും കാരണവശാൽ വിനോദ പ്രദർശനം തുടർന്ന് നടത്താൻ സാധിക്കാതെ വരുന്നപക്ഷം അത്തരം കാണികൾക്ക് വിനോദ നികുതി സംഖ്യ മടക്കികിട്ടുവാൻ അവകാശമുണ്ടായിരിക്കുന്നതല്ല. എന്നാൽ അത്തരം കാണികളെ അന്നുതന്നെയോ അല്ലെങ്കിൽ അടുത്ത ദിവസമോ പ്രത്യേക പാസിൻമേൽ പ്രദർശനം കാണിക്കാവുന്നതാണ്.

29. ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ ഭാഗങ്ങളോ ലംഘിക്കുന്നവരെ 50 രൂപ (അൻപത് ഉറുപ്പിക) വരെ പിഴ ചുമത്തുവാനും തുടർച്ചയായ ലംഘനങ്ങൾക്ക് ഓരോ ദിവസവും 15 രൂപ (പതിനഞ്ച് ഉറുപ്പിക) വീതവും പിഴ ചുമത്തുവാൻ കാര്യനിർവ്വഹണാധികാരസ്ഥന് അധികാരം ഉണ്ടായിരിക്കുന്നതാണ്.

©
Government of Kerala
1983

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 19th April 1983/29th Chaithra 1905 (Saka) [No. 16

## PART III

## Police Department

ലേലപരസ്യം

നമ്പർ ഇ2/51287/81/കൃ. 1983 മാർച്ച് 17.

പോലീസ് വകുപ്പിന്റെവക താഴെപറയുന്ന മോട്ടോർ വാഹനങ്ങൾ 1-6-1983 പകൽ 11 മണിക്ക് കൊല്ലം സായുധസേനാ ക്യാമ്പിൽവച്ച് ഓരോന്നായി പരസ്യ ലേലം ചെയ്ത് വിൽക്കുന്നതാണ്. ലേലത്തിൽ പങ്കെടുക്കുന്നവർ ഓരോ വാഹനത്തിനും നിശ്ചയിച്ചിട്ടുള്ള നിരതദ്രവ്യം അന്നു പകൽ 10 മണിക്ക് ലേലസ്ഥലത്ത് അടച്ച് രസീത് വാങ്ങേണ്ടതാണ്. ലേലം കിട്ടാത്തവരുടെ നിരതദ്രവ്യം ലേലത്തിനു ശേഷം മടക്കി കൊടുക്കുന്നതാണ്.

കൂടാതെ 31-5-1983 പകൽ 3 മണിക്ക് മുമ്പായി കിട്ടത്തക്കവിധം സീൽ ചെയ്ത കവറിൽ ഓരോ വണ്ടിക്കും, പ്രത്യേകം പ്രത്യേകം ദർഘാസുകൾ നേരിട്ടോ തപാൽ മുഖേനയോ കൊല്ലം ജില്ലാ പോലീസ് സൂപ്രണ്ടിന് സമർപ്പിക്കാവുന്നതും, ദർഘാസിനോടൊപ്പം ഏതെങ്കിലും ദേശസാൽകൃത ബാങ്കിൽ നിന്നും കൊല്ലം ജില്ലാ പോലീസ് സൂപ്രണ്ടിന്റെ പേരിൽ വാങ്ങിയിട്ടുള്ള നിർദ്ദിഷ്ട നിരതദ്രവ്യത്തിനുള്ള ഡിമാന്റ് ഡ്രാഫ്റ്റ് അടക്കം ചെയ്തിരിക്കേണ്ടതുമാണ്. ദർഘാസ് അടക്കം ചെയ്ത കവറുകളുടെ മുകളിൽ ...ാം നമ്പർ വാഹനത്തിനുള്ള ദർഘാസ് എന്ന് വ്യക്തമായി എഴുതിയിരിക്കേണ്ടതാണ്. ദർഘാസുകൾ ലേലം അവസാനിച്ചാലുടൻതന്നെ തുറക്കുന്നതും, അവയിൽ കാണുന്ന തുകകൾ പരിശോധിച്ച് കൂടുതൽ തുകയ്ക്ക് ലേലം വിളിക്കുകയോ, ദർഘാസുകൾ നൽകുകയോ ചെയ്ത ആളിന്, പോലീസ് സൂപ്രണ്ടിന് യുക്തമെന്ന് തോന്നുന്നപക്ഷം അതതു വാഹനത്തിന്റെ വിൽപ്പന സ്ഥിരപ്പെടുത്തി കൊടുക്കുന്നതും, ടിയാൻ നിരതദ്രവ്യം കഴിച്ചുള്ള ലേല തുകയുടെ പകുതി ഉടൻതന്നെ അടയ്ക്കേണ്ടതുമാണ്. ലേലം സ്ഥിരപ്പെടുത്തി ഉത്തരവു കിട്ടി മൂന്നു ദിവസത്തിനകം ബാക്കി തുകയും വിൽപ്പന നികുതിയും അടച്ച് സ്വന്തം ചിലവിൽ ടി വണ്ടി ക്യാമ്പിൽ നിന്നും നീക്കം ചെയ്യേണ്ടതാണ്.

ഏതെങ്കിലും കാരണത്താൽ വിൽപന സ്ഥിരപ്പെടുത്തി കിട്ടുന്നയാൾ മേൽ പറഞ്ഞ നിബന്ധനകൾക്ക് വിപരീതമായി പ്രവർത്തിക്കുകയാണെങ്കിൽ ടിയാൻ അടച്ച തുക സർക്കാരിലേക്ക് മുതൽകൂട്ടുന്നതും, ടി വണ്ടികൾ പുനർ ലേലം ചെയ്യുന്നതും, തന്മൂലം സർക്കാരിന് എന്തെങ്കിലും നഷ്ടം വന്നാൽ അപ്രകാരം വരുന്നതുക ടിയാനിൽ നിന്നും ഈടാക്കുന്നതുമാണ്. പുനർലേലത്തിൽ സർക്കാരിന് കൂടുതൽ തുക ലഭിക്കുകയാണെങ്കിൽ ആയതിന് ടിയാന് യാതൊരർഹതയും ഉണ്ടായിരിക്കുന്നതല്ല. കൊല്ലം ജില്ലാ പോലീസ് സൂപ്രണ്ടിന് യുക്തമെന്ന് തോന്നുന്ന പക്ഷം യാതൊരു കാരണവും കാണിക്കാതെ ലേലം അസ്ഥിരപ്പെടുത്തുന്നതിനുള്ള അധികാരം ഉണ്ടായിരിക്കുന്നതാണ്.

ലേലം ചെയ്യപ്പെടുന്ന വാഹനങ്ങൾ ലേലതീയതിക്ക് മുമ്പുള്ള ഏഴു ദിവസങ്ങളിൽ സായുധസേനാ അസിസ്റ്റന്റ് കമാന്റന്റിന്റെ മുൻകൂട്ടിയുള്ള അനുവാദത്തോടെ രാവിലെ 10 മണി മുതൽ വൈകിട്ട് 5 മണി വരെയുള്ള സമയത്ത് കൊല്ലം സായുധസേനാ ക്യാമ്പ് വക ഗാരേജിൽ വന്ന് പരിശോധിക്കാവുന്നതാണ്.

| ക്രമ നമ്പർ | വാഹനത്തിന്റെ വിവരണം | നിരതദ്രവ്യം രൂപ |
|---|---|---|
| 1. | കെ.എൽ.റ്റി. 6562 ബെഡ്ഫോർഡ്, ഡീസൽ വാൻ, 1962 മോഡൽ | 750.00 |
| 2. | കെ.എൽ.റ്റി. 6563 ബെഡ്ഫോർഡ് ഡീസൽ വാൻ 1962 മോഡൽ | 750.00 |
| 3. | കെ.എൽ.ക്യു. 8518, ടെംപോ വിക്കിംഗ് പെട്രോൾ 1972 മോഡൽ | 225.00 |
| 4. | കെ.എൽ.ക്യു. 8589, ടെംപോ വിക്കിംഗ് പെട്രോൾ 1972 മോഡൽ | 230.00 |
| 5. | കെ.എൽ.വി. 6139 ടെംപോ വിക്കിംഗ് പെട്രോൾ 1972 മോഡൽ | 275.00 |

ജില്ലാ പോലീസ് ആഫീസ്,
കൊല്ലം. [illegible]

(ഒപ്പ്)
ജില്ലാ പോലീസ് സൂപ്രണ്ട്.

---

### SHORT TENDER NOTICE

No. C1-277/83-KAP. IV. *7th April* 1983.

Sealed tenders are invited for the supply of Teak Wood Furniture of the description given below so as to reach the undersigned on or before 1 p.m. on 12-5-1983.

| Sl. No. | Name of articles with specification | Approximate No. required |
|---|---|---|
| (1) | (2) | (3) |
| 1 | Teakwood Almirah with rest and lock 6' x 3½' x 1½' with four shelves and wooden shuttered (all in 19 m. m. T. W. P. and back covered with 12 m. m. with plank) | 33 |
| 2 | Teak wood benches with back 6' x 1½' x 1½ 'with frame | 35 |
| 3 | Teak wood boxes for loose ammunition with lock fitted with 3 rows of iron strips of 1½" width on all sides. Top opened 2½' x 2' x 1½" with legs of 2" | 11 |
| 4 | Teak wood black boards with stand 4' x 3' x ¾' | 12 |
| 5 | Teak wood cash chest with lock. Top opened 16" x 12" x 9" fitted with two rows of iron strips of 1½" width on all sides | 9 |
| 6 | Teak wood arm chair standard size plastic seat and back | 95 |
| 7 | Teak wood armless chair standard size plastic seat | 75 |
| 8 | Teak wood Typist chairs standard size (PWD pattern) | 7 |
| 9 | Teak wood closed shelves with lock 5' x 3½' x 1½' with 3 shelves wooden shuttered | 52 |
| 10 | Teak wood open shelves 6' x 3½' x 1½' with four shelves back closed | 20 |
| 11 | Teak wood shelves pegion hole with 3" wooden legs—30 holes 6"x 6' x 1' in 3 rows and an open compartment 1' height below the holes | 3 |
| 12 | Teak wood stool 1½' x 1½' x 1½' | 67 |
| 13 | Teak wood table for officers 5' x 3' x 2½' 2 cabine 3 drawers in right cabine and a drawer and cup board in left cabin, footrest mica top and lacqurer finish | 3 |
| 14 | Teak wood table with double drawer with lock 4' x 2½' x 2½' | 54 |
| 15 | Teak wood table single drawer with lock 3' x 2½' x 2½' | 46 |
| 16 | Teak wood table without drawer 3' x 2½' x 2½' | 24 |
| 17 | Teak wood typist table with lock standard size 3½' x 2' x 28" drawer and cup board on right side | 7 |
| 18 | Teak wood tray 18' x 12" x 4" | 96 |
| 19 | Compactmental tray 4' x 14" x 8" with 4 compartments | 21 |
| 20 | Teak wood file rack (Reaper rack) 6' x 6' x 1½' with four shelves | 60 |
| 21 | Teak wood book shelf rotating type with ball bearing exclnding pedestal and compartments 4' x 2" square case | 1 |
| 22 | Teak wood book shelf open 5' x 3' x 1½' | 8 |
| 23 | Teak wood screen with green cloth covering and taping on one side—6 Nos. 6' x 6', 10 No. 6', x 8' and 6 Nos. 6' x 10' | |
| 24 | Teak wood officers chair standard size PWD patten with plastic seat and back | 2 |
| 25 | Teak wood letter box with lock 1½' x 9" x 9" | 8 |
| 26 | Teak wood notice board 3' x 2' x 1" | 4 |
| 27 | Teak wood key board with 30 brass hooks 3' x 1½' x 1' | 1 |
| 28 | Teak wood saniting base (plate form) 10' x 8' x 1½' | 1 |

The tender should be superscribed as 'Tender No. 2/83 for Teak Wood Furniture and addressed to the Commandant, Kerala Armed Police IV Battalion, Mangattuparamba, Cannanore District to reach the Battalion office not later than 1 p. m. on 12-5-1983. Late tenders will not be accepted. The tenders will be opened at 3 p. m. on 12-5-1983 in the presence of the tenderers or their authorised representatives who may be present at the time.

Intending tenderers may on application to the Commandant, Kerala Armed Police IV Battalion, Mangattuparamba, Cannanore District obtain the requisite tender form on which tenders should be submitted. Application for tender will be accompanied by a cash remittance of Rs. 41.80 which is the price fixed for the form (including ST) and which is not refundable under any circumstance. The tender form are not transferable. Sale of tender form will be closed at 12 noon on 11-5-1983. Cheques, postage stamps etc. will not be accepted towards the cost of forms nor will the forms be sent by VPP. Duplicate tender forms will be issued at Rs. 4.20 per copy

Earnest money deposit is required at usual Government rate from those who have not been exempted by Government.

K. S. BALASUBRAMANIAN,
*Commandant, Kerala Armed Police IV Bn., Cannanore.*

